


# മലങ്കരസഭ

## മാസിക



കോട്ടയം പഴയസെമ്മിനാരി ഓഡിറേറാറിയത്തിൽവച്ച് 9–8–86–ൽ നടത്തപ്പെട്ട ദിവ്യബോധന കോൺവക്കേഷനിൽ പ. കാതോലിക്കാബാവാ അദ്ധ്യക്ഷപ്രസംഗം ചെയ്യുന്നു. മാർ ദീവന്നാസ്യോസ്, മാർ ബർന്നബാസ്, മാർ പക്കോമിയോസ്, മാർ ഈവാനിയോസ് എന്നീ തിരുമേനിമാർ സമീപം.

1986
സെപ്തംബർ
ലക്കം 9
പുസ്തകം 41



# മലങ്കരസഭ

ഓർത്തഡോക്സ് സഭയുടെ മുഖപത്രം

5-9-1986


## ഈ ലക്കത്തിൽ








## ദശാംശം മാററിവച്ച സന്മനസ്സാ സഭയുടെ സന്ധാരണവും മിഷനും നടത്തുക

സഭാംഗങ്ങളെ എ. ബി. സി. ഡി. എന്നു ക്ലാസസു തിരിച്ചു എന്ന തെററായ ധാരണ പ. സുന്നഹദോസിനെക്കുറിച്ചു ജനമദ്ധ്യേ പ്രചരിപ്പിക്കുവാൻ ചില പ്രസിദ്ധീകരണങ്ങൾ ശ്രമിച്ചത് മനഃപൂർവ്വമല്ലെങ്കിലും തിരുത്തപ്പെടേണ്ടതാണെന്നു ഞങ്ങൾ കരുതുന്നു. എല്ലാ സഭാംഗങ്ങൾക്കും ഓരോ വോട്ടു മാത്രമെ മാനേജിംഗ് കമ്മററിയിലും പള്ളിപൊതുയോഗത്തിലും ഉള്ളു എന്ന ജനാധിപത്യമര്യാദ ആരും മാററിയിട്ടില്ല. വരുമാനത്തെയാണ് ക്ലാസസിഫൈ ചെയ്തിരിക്കുന്നത്, ദാതാക്കളെയല്ല. വിവാഹത്തിനു പസാരം കൊടുത്തിരുന്ന കാലത്ത് നാലിൽ അധികം ക്ലാസസുകൾ ഉണ്ടായിരുന്നു ഇപ്പോൾ പ. സുന്നഹദോസ് ആവശ്യപ്പെട്ടിരിക്കുന്നത് ഇടവകാംഗങ്ങളെ ക്ലാസസു തിരിക്കാനല്ല, പിന്നെയോ വരുമാനമനുസരിച്ചു പള്ളിവരുമാനം നിശ്ചയിക്കാൻ മാത്രമാണ്. ഇതുതന്നെ പെറിയ ഇടവകകൾ ഇടവകാംഗങ്ങളെ വ്യക്തിപരമായി കണ്ടു സമ്മതം വാങ്ങിയിട്ടു പൊതുയോഗത്തിൽവച്ചു പാസസാക്കുന്നതായറിയാം.

നിർബന്ധ വരുമാനത്തെക്കാൾ ദൈവഹിതം സ്വമേധാ ദാനമാണ്. എന്നാൽ സ്വമേധാ ദാനം കൊടുക്കുന്നതിൽ നമ്മുടെ ആളുകൾ വലിയ ഉത്സാഹം കാണിക്കാത്ത പരിതസ്ഥിതിയിൽ നിർബന്ധ വരുമാനം നിറുത്തിയാൽ പള്ളിയുടെ നടത്തിപ്പു പോലും വിഷമമായിവരും. അതിനാൽ നിർബന്ധ വരുമാനം നിറുത്തുംമുമ്പെ ദശാംശം കൊടുക്കുവാൻ ഏവരെയും പഠിപ്പിക്കു

കയാണു കരണീയം. ചില സെക്ഷേറിയൻ ഗ്രൂപ്പുകളുടെ എല്ലാ അംഗങ്ങളും ദശാംശം കൊടുക്കുന്നതിനാൽ അവർ എണ്ണത്തിൽ കുറവെങ്കിലും സാമ്പത്തികമായി സ്വയം പര്യാപ്തത മാത്രമല്ല മിഷൻ വേലകളും ചെയ്യുന്നു.

എല്ലാ കൃഷിവരുമാനങ്ങളുടെയും ദശാംശം പള്ളിക്കും ദരിദ്രർക്കും കൊടുക്കണമെന്ന കല്പന പഴയനിയമത്തിൽ കാണാം (ലേവ്യ. 27: 30–34; ആവ. 12: 6; നെഹമ്യ 10: 37; 12: 44; ആമോസ്. 4: 4; മലാഖി. 3; 8–10). പുതിയനിയമത്തിൽ നമ്മുടെ കർത്താവു കല്പിച്ചിരിക്കുന്നതും ന്യായം, നീതി മുതലായവ ത്യജിക്കാതെ ദശാംശം കൊടുക്കണമെന്നാണ് (മത്താ. 23: 23; എബ്രാ. 7: 5–10). യോശുവാ കനാൻനാടു പിടിച്ചടക്കി പതിനൊന്നു ഗോത്രക്കാർക്കായി വിഭജിച്ചപ്പോൾ അവരുടെ ദശാംശംകൊണ്ട് ലേവ്യഗോത്രം ജീവിക്കണമെന്നു നിശ്ചയിച്ചു. ലേവ്യരുടെ ദശാംശം അഹറോനും അഹറോന്റേതു പള്ളിച്ചെലവിനും ആയിരുന്നു. ദരിദ്രർക്കു കൊടുക്കുവാൻ കഴിവുള്ളവർ അവരവരുടെ ദശാംശം മററിവയ്ക്കണം. ഇതു ചെയ്യാൻ ആദ്യം അല്പം വിഷമം തോന്നാമെങ്കിലും പരിചയിച്ചവർക്ക് അത് ആനന്ദസംദായകമാണ്. 'തങ്ങൾക്കുവേണ്ടി വട്ടംകൂട്ടിയിട്ടില്ലാത്തവർക്കു ഓഹരി കൊടുത്തയയ്ക്കയും ആഹ്ലാദിക്കുകയും ചെയ്തു' (നെഹെ. 8: 12). 'വാങ്ങുന്നതിനെക്കാൾ കൊടുക്കുന്നതു സന്തോഷം' (അ. പ്ര. 20: 35) എന്ന നമ്മുടെ കർത്താവു പറഞ്ഞത് നമ്മുടെയും അനുഭവമായാൽ പത്തു ശതമാനം കൊടുത്തു തുടങ്ങിയാൽ, കൊടുക്കുന്ന ശതമാനം അചിരേണ കൂടുകതന്നെ ചെയ്യും.

പ. സുന്നഹദോസിന്റെ 1986 ഫെബ്രുവരി സെഷൻ തീരുമാനിച്ചതനുസരിച്ച് നമ്മുടെ എല്ലാ പള്ളികളിലും സുവിശേഷസംഘവും എല്ലാ ഭദ്രാസനത്തിലും മിഷൻ ബോർഡും രൂപീകരിക്കപ്പെട്ടുകൊണ്ടിരിക്കുന്നതിൽ ഞങ്ങൾ സന്തോഷിക്കുന്നു. മലങ്കരസഭ വളരെനേരത്തെ ചെയ്യേണ്ടിയിരുന്ന ഒരു കാര്യമാണ് ഇത്. ബ. വികാരിയച്ചന്മാർ ഇക്കാര്യത്തിൽ അത്യുത്സാഹം കാണിക്കുകതന്നെ വേണം. ഇതിൽ അംഗങ്ങളാകുന്നവർ ദശാംശമെങ്കിലും വേർതിരിച്ചു പള്ളിക്കും സുവിശേഷവേലയ്ക്കും സാധുസംരക്ഷണത്തിനും കൊടുക്കണമെന്ന നിർദ്ദേശം ഏററം ആദരണീയമാണെന്നു ഞങ്ങൾ കരുതുന്നു. ഈ ജൂലൈ ആറാം തീയതി മിഷൻവികസന ഞായറാഴ്ചയായിരുന്നുവല്ലൊ. അതിന്റെ കവർപിരിവ് ഇതുവരെ കൊടുക്കാത്തവർ മാസത്തിലെ വരവിന്റെ ദശാംശം ഈ ഫണ്ടിലേക്ക് കവറിൽ ഇട്ടുകൊടുക്കുവാൻ ഞങ്ങളും നിർദ്ദേശിക്കുകയാണ്. ആന്ധ്രയിൽ രംഗറെഡ്ഡി ഡിസ്ട്രിക്ടിൽ യാച്ചാരം ഗ്രാമത്തിൽ കുഷ്ഠരോഗികളുടെ കുഷ്ഠമില്ലാത്ത കുട്ടികൾക്കും മററ് ദരിദ്രകുട്ടികൾക്കുമായി പണിതുകൊണ്ടിരിക്കുന്ന സെൻറ് ഗ്രീഗോറിയോസ് ബാലഗ്രാമിന്റെ ആവശ്യങ്ങൾക്കായി ഈ പിരിവിന്റെ ഒരു ഭാഗം കൊടുക്കുന്നതാണെന്ന് ഞങ്ങൾ മനസ്സിലാക്കുകയും അതിന്ന ഇങ്ങനെയും നേരിട്ടും സഹായിക്കുവാൻ മലങ്കരസഭാ വായനക്കാരോട് അപേക്ഷിക്കുകയും ചെയ്യുന്നു.

1986 ജൂലൈ സുന്നഹദോസിന്റെ ഒരു പ്രധാന തീരുമാനം മൂന്നു പഞ്ചവത്സരപദ്ധതിയിൽ ആദ്യത്തേത് 1990–ൽ അവസാനിക്കുംമുമ്പ് ഒരു ആദ്ധ്യാത്മിക നവോത്ഥാനം ഉണ്ടാകുവാൻ തക്കവണ്ണം ഓരോ ഭദ്രാസനാധിപന്റെയും മേൽനോട്ടത്തിൽ വൈദികർ കുടുംബപ്രാർത്ഥനകൾവഴിയും, വേദപുസ്തകം പഠിപ്പിച്ചും, ദരിദ്രരെ സ്വയം സന്ധിക്കാവുന്നവരാക്കിയും, ക്രിസ്തീയ കാര്യവിചാരകത്വം പ്രായോഗികമാക്കണമെന്നതാണെന്ന് ഞങ്ങൾ അറിഞ്ഞ് സന്തോഷിക്കുന്നു. ഞായറാഴ്ചകളിൽ കുട്ടികളെ ററ്യൂഷനും മററും വിടാതെ സണ്ടേസ്ക്കൂളിൽ ക്രമമായി വിട്ടും മററും ആത്മീകരാക്കണം. ചെറുപ്രായത്തിൽ കുട്ടികൾക്കു ലഭിക്കുന്ന ചെറിയ തുകകളുടെപോലും ദശാംശം അവർ കൊടുക്കാൻ പരിശീലനം നല്കണം. മാർ ഒസ്താത്തിയോസ് തിരുമേനി എഴുതിയ ക്രിസ്തീയ കാര്യവിചാരകത്വം എന്ന ഗ്രന്ഥം പരിഷ്ക്കരിച്ച് സണ്ടേസ്ക്കൂളിൽ പാഠ്യവിഷയമാക്കുവാൻ സണ്ടേസ്ക്കൂൾപ്രസ്ഥാനം ആലോചിക്കുന്നു എന്നതും ശ്രദ്ധേയമാണ്. ദൈവവിളിധ്യാനം നടത്തി കൂടുതൽപേരെ സഭാസേവനത്തിന്നായി ആകർഷിക്കുന്നതും ആദ്യത്തെ പഞ്ചവത്സരപദ്ധതിയിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. എം. ഡി. കോമ്പൌണ്ടിൽ സെക്രട്ടറിയററു പണിയുവാൻ മാനേജിംഗ് കമ്മററിയുടെ പ്ലാനിംഗ് ബോർഡ് വേണ്ട നടപടിയെടുക്കുമെന്നും ഞങ്ങൾ പ്രതീക്ഷിക്കുന്നു.

ആത്മികസംഘടനകളിൽ സ്വന്തമായ ഒരു സ്ഥാപനംപോലുമില്ലാത്ത യുവജനപ്രസ്ഥാനത്തിന്റെ ജൂബിലിമന്ദിരം കുന്നംകുളത്തു പണിയുവാൻ ഒരു ഏക്കർ സ്ഥലം സംഭാവന നല്കിയ സി. വി. ഉക്കുറുകുട്ടിയെ ഞങ്ങൾ അനുമോദിക്കുകയും യുവജനപ്രസ്ഥാനത്തിന്റെ ഈ അൻപതാം വർഷം




# കുരിശ്

''യേശുവിന്റെ ജീവൻ ഞങ്ങളുടെ ശരീരത്തിൽ വെളിപ്പെടേണ്ടതിന് യേശുവിന്റെ മരണം എപ്പോഴും ഞങ്ങളുടെ ശരീരത്തിൽ വസിക്കുന്നു'' (2 കൊരി. 4: 10).

## ഫാ. ലാസറസ് ഓ. ഐ. സി.

നൂററാണ്ടുകൾക്കു മുമ്പ് ക്രൂശാരോഹണത്തിനായി ഗ്രീസിലെ മട്രാസിൽ ഒരു നെടുങ്കൻ കുരിശിന്റെ ചുവട്ടിൽ ഏഴു കയറുകളുടെ മദ്ധ്യേ നിന്നുകൊണ്ട് നപ്താലി ഗോത്രത്തിലെ യൗനാന്റെ പുത്രൻ അന്ത്രയോസ് ശ്ലീഹാ, ആ കുരിശിലേക്കു നോക്കി ഉരുവിട്ട ഹൃദയസ്പർശകമായ പ്രാർത്ഥന, പത്തൊമ്പതു നൂററാണ്ടുകൾ പിന്നിട്ടിട്ടും, സ്ലീബാപ്പെരുന്നാൾ ആഘോഷിക്കുന്ന ഇത്തരുണത്തിൽ രോമാഞ്ചത്തോടുകൂടി ഹൃദയത്തിലൂടെ കടന്നുവരുന്നു. അവൻ ഉച്ചത്തിൽ നിലവിളിച്ചു പറഞ്ഞു:–

''എന്റെ പ്രിയപ്പെട്ട കുരിശേ! എന്റെ നാഥന്റെ പൂമേനിയാൽ നീ പവിത്രീകരിക്കപ്പെട്ടു. വിലയേറിയ മാണിക്യ രത്നമെന്നോണം അവന്റെ അവയവങ്ങളാൽ നീ അലങ്കരിക്കപ്പെട്ടു. സന്തോഷപൂർവ്വം നിന്റെ കരങ്ങളിൽ എന്നെ സ്വീകരിച്ചാലും. ഞാൻ നിന്നെ ആകാംക്ഷാപൂർവ്വം നോക്കിപ്പാർക്കുകയായിരുന്നു. എന്നെ സ്വീകരിച്ച് എന്റെ നാഥനു സമർപ്പിച്ചുകൊണ്ട് ദാഹിക്കുന്ന എന്റെ ആത്മാവിനു തൃപ്തി നൽകിയാലും''.

കുരിശു മരണത്തിലൂടെ തന്റെ നാഥനോട് താദാത്മ്യം പ്രാപിക്കുവാനുള്ള ഒരു ആത്മാവി

---

തന്നെ അഞ്ചുരൂപാ കൂപ്പൺ വിററും മററു വിധത്തിലും പണമുണ്ടാക്കി ജൂബിലിമന്ദിരപ്പണി നടത്തട്ടെ എന്ന് ഞങ്ങൾ ആശംസിക്കുകയും സഭാംഗങ്ങളെ അതിലേക്ക് ആഹ്വാനം ചെയ്യുകയും ചെയ്യുന്നു.

വൈദികരുടെ സേവനവും വേതനവും സംബന്ധിച്ചു മേയ് മാസത്തിൽ പരുമല കൂടിയ മൂന്നാം ത്രിവത്സരസമ്മേളനം ചെയ്ത നിർദ്ദേശങ്ങൾ പ്രായോഗിക പദ്ധതിയിൽ കൊണ്ടുവരുന്നതു വളരെ നല്ലതാണ്. സഭയുടെ പുരോഗതിയിൽ വൈദികർക്കുള്ള സ്ഥാനം ഏററം വലിയതാണെന്ന് ഏവരും സമ്മതിക്കും. ശമ്പളം ഏകീകരിക്കുവാനുള്ള ആഗ്രഹം സ്വാഗതാർഹമാണ്. അതിന് മൂലധനമുണ്ടാകണമെങ്കിൽത്തന്നെ ആദ്യം സേവനം വർദ്ധിപ്പിച്ച് ജനങ്ങളെ കൂടുതൽ ആത്മികരാക്കാതെ മാർഗ്ഗമില്ല. മുമ്പു പറഞ്ഞതുപോലെ ദശാംശം സസന്തോഷം കൊടുക്കണമെങ്കിൽത്തന്നെ വേദപുസ്തകം കൂലങ്കഷമായി പഠിപ്പിക്കണം. നമ്മുടെ സഭാംഗങ്ങളിൽ ചിലരെങ്കിലും സഭ വിട്ടുപോകുന്നത് വി. വേദപുസ്തകം ശരിയായി അവരെ പഠിപ്പിക്കാത്തതിനാലാണ്. ഇക്കാര്യത്തിൽ വൈദികർ കൂടുതൽ ശ്രദ്ധ പതിച്ചു കാണുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

എ. ഡി. 2000 മുമ്പിൽ കണ്ടുകൊണ്ട് World Health Organization രോഗനിർമ്മാർജ്ജനത്തിന്നായി പുതിയ പദ്ധതികൾ ആവിഷ്ക്കരിച്ചിരിക്കുന്നു. സോവ്യററുയൂണിയൻ ആവശ്യപ്പെടുന്നത് മൂന്നാം സഹസ്രാബ്ദത്തിനു മുമ്പ് ന്യൂക്ളിയർ ബോംബുകൾ ലോകത്തിൽനിന്ന് ക്രമേണ നശിപ്പിച്ചിരിക്കണമെന്നാണ്. ബില്ലിഗ്രഹാമിന്റെ പ്രഖ്യാപനം എ. ഡി. 2000–നു മുമ്പ് സുവിശേഷം ലോകം മുഴുവനും എത്തിയിരിക്കണമെന്നാണ്. നമ്മുടെ സഭയുടെ ചെറിയ കഴിവുകൾ ദൈവസന്നിധിയിൽ സമർപ്പിച്ചാൽ ഭാരതത്തിന്റെ എല്ലാ സ്ഥററുകളിലും ഭാഷകളിലും സുവിശേഷകേന്ദ്രങ്ങൾ ഉണ്ടാക്കി പ്രവർത്തനം നടത്തുവാൻ സാധിക്കും. ആദ്യത്തെ അഞ്ചു വർഷം മലങ്കരസഭാംഗങ്ങളുടെ ശക്തീകരണം നടന്നാൽ എ. ഡി. 1995 – 2000 വരെ ബാഹ്യമിഷൻ കാര്യമായി നടത്തുവാൻ സാധിക്കും. ഇതിനെക്കുറിച്ച് ഓരോ ഇടവകയിലെയും എല്ലാ ആത്മികസംഘടനകളെയും ഒരുമിപ്പിച്ച് ചർച്ചകളും ക്ലാസ്സുകളും പ്രവർത്തനങ്ങളും നടത്തുവാൻ നേതൃത്വം കൊടുക്കുവാൻ വൈദികർ മുമ്പോട്ടുവരുമെന്നു ഞങ്ങൾ ആശിക്കുന്നു.





ക്രൂശിന്റെ മാഹാത്മ്യമവർണ്ണനീയം
ക്രൂശിന്റെ സന്ദേശമലംഘനീയം
ക്രൂശാണെനിക്കാശ്രയമെന്നുമെന്നും
ക്രൂശേ ! നമോവാക മനേകമേകാം.

(സമ്പാ: മാത്യു ചാത്തുരുത്തി)

---

ന്റെ രോദനമാണ് വി. അന്ത്രയോസ് ശ്ലീഹായുടെ കുരിശിനോടുള്ള പ്രാർത്ഥനയിൽ മുഴങ്ങി കേട്ടത്.

നമ്മുടെ അരുമ നാഥന്റെ ബലി മൂലമാണ് നിന്ദിതമായ കുരിശ് പൂജനീയമായത്. നാലാം നൂററാണ്ടിൽ കുസ്തന്തിനോസ് ചക്രവർത്തി, ത്രിതത്തിൽ രണ്ടാമനായ മനുഷ്യപുത്രൻ തൂങ്ങിയ കുരിശ് കണ്ടെടുത്ത് അതിനെ തലസ്ഥാന നഗരിയിലേക്കാനയിച്ചതു മുതലാണ് കുരിശിന്റെ പെരുനാൾ സഭയിൽ ആരംഭിച്ചത്. ഏദൻ തോട്ടത്തിലെ നന്മതിന്മകളുടെ അറിവിന്റെ വൃക്ഷത്തിലൂടെ കല്പന ലംഘനവും, പാപവും, മരണവും ലോകത്തിലേക്കു കടന്നു വന്നെങ്കിൽ, പിതാക്കന്മാരുടെ ഭാഷയിൽ പറഞ്ഞാൽ ഏദനിലെ ജീവവൃക്ഷമാകുന്ന സ്ളീബായിലൂടെ പാപമോചനവും രക്ഷയും മനുജകുലം നേടിയെടുത്തു. അതുകൊണ്ടത്രേ പൗലോസ് ശ്ലീഹാ ''ആ രക്ഷകന്റെ കുരിശിലല്ലാതെ എനിക്കു പ്രശംസിപ്പാൻ ഇട വരരുതേ'' എന്നു പ്രാർത്ഥിച്ചത്.

സ്ലീബാപ്പെരുനാൾ ദിവസം വായനയ്ക്കായി വി: സഭ ക്രമീകരിച്ചിരിക്കുന്ന വേദഭാഗം വി. ലൂക്കോസ് 21-ാം അദ്ധ്യായം 5 മുതൽ 19 വരെയുള്ള വാക്യങ്ങളാണ്. അവിടെ സ്ലീബായെപ്പററി യാതൊരു പരാമർശവും ഇല്ലെങ്കിലും, ഒരു ക്രിസ്തുഭക്തൻ കടന്നു പോകേണ്ട കുരിശിന്റെ പാതയുടെ; ജീവിതത്തിലെ കഷ്ടാനുഭവങ്ങളുടെ ഒരു നീണ്ട ചിത്രം ഹൃദയസ്പർശകമായി വിവരിച്ചിട്ടുണ്ട്. വി. അന്ത്രയോസ് ശ്ലീഹായെപ്പോലെ ആക്ഷരികമായി ക്രൂശിന്മേൽ നാം തറയ്ക്കപ്പെടേണ്ടി വരികയില്ലെങ്കിലും, ക്രൂശിലെപ്പോലെയുള്ള പീഡാനുഭവങ്ങളിലൂടെ ഞാനും നിങ്ങളും നിത്യേന കടന്നു പോകേണ്ടിയിരിക്കുന്നു. നമ്മുടെ കുരിശെടുത്തുതന്നെ നാം അനുഗമിക്കേണ്ടിയിരിക്കുന്നു.

നിത്യേനയുള്ള ജീവിതത്തിൽ ഗോഗുൽത്തായിലെ കുരിശ് നമുക്കു വേണ്ടിയും ഈ ലോകം ഒരുക്കുന്നുണ്ട്. നമ്മുടെ ശത്രുക്കളും, അല്ല നമ്മുടെ സ്വന്തക്കാർതന്നെ, നമ്മുടെ വീട്ടുകാർ, നമ്മുടെ സമൂഹത്തിലുള്ളവർതന്നെ നമുക്കുവേണ്ടി ഗോഗുൽത്താ ഒരുക്കുമ്പോൾ ആ കുരിശിന്റെ അനുഭവത്തിൽ പ്രശംസിപ്പാൻ നമുക്കു കഴിയണം. ജീവിതത്തിന്റെ തിക്താനുഭവങ്ങളിലൂടെ കടന്നു പോകുമ്പോൾ, ''എന്റെ പ്രിയ കുരിശേ! നിന്റെ കരങ്ങളിൽ എന്നെ സ്വീകരിച്ച് എന്റെ നാഥനു സമർപ്പിച്ചാലും'' എന്ന് അന്ത്രയോസ് ശ്ലീഹായോടൊപ്പം പറയാൻ തക്ക ആത്മീയ ചൈതന്യം നാം നേടേണ്ടിയിരിക്കുന്നു.

വി. ലൂക്കോസ് ശ്ലീഹാ വരച്ചു കാട്ടിയിരിക്കുന്ന കഷ്ടതയുടെ മൂന്നു ഘട്ടങ്ങളാണുള്ളത്. അവ ഓരോന്നിലൂടെയും കടന്നു ചെന്നാലെ ക്രിസ്ത്യാനിക്കു ജീവകിരീടം പ്രാപിക്കാനാവൂ. ഈ മൂന്നു ഘട്ടങ്ങളിലൂടെയും നമ്മുടെ കർത്താവു മാതൃകയായി കടന്നു പോയിട്ടുള്ളതിനാൽ, നമുക്കു അവനെ പിന്തുടരുവാൻ ധൈര്യം ലഭിക്കുന്നു.

(ശേഷം 24 ാം പേജിൽ)

# മാർത്തോമ്മാ സഭയുടെ അവകാശവാദങ്ങൾ (i)

ജോർജ്ജ് വർഗീസ്, മദ്രാസ്

മലങ്കര സഭാലോകത്തിൽ നവീകരണ (മാർത്തോമ്മാ) സഭയുടെ പുരാതനത്വവും ശ്രേഷ്ഠതയും വർദ്ധിപ്പിക്കാനായി മൺമറഞ്ഞ മാർത്തോമ്മാ ചരിത്രകർത്തൃക്കൾ രണ്ടു വലിയ വ്യാജക്കോട്ടകൾ കെട്ടിയുറപ്പിച്ചിട്ടുണ്ട്. അവ, പിന്നാലെ വരുന്ന നിർദ്ദോഷികൾ അതേവിധം പാടിപുലർത്തുവാൻ നിർബന്ധിതരായിത്തീർന്നുകൊള്ളുമെന്നും ആ മിടുക്കന്മാർക്ക് അറിയുകയും ചെയ്യാമായിരുന്നു. പിൻഗാമികൾ അതു മുഴുവൻ സത്യമെന്നു വിശ്വസിപ്പാൻ തക്കവണ്ണം ആ വ്യാജകഥകളുടെ പുറത്തു പുതുതായി രംഗപ്രവേശം ചെയ്യുന്ന ചരിത്രശില്പികൾ ഈ കഴിഞ്ഞ പത്തൻപതു വർഷങ്ങളായി സിമിൻറിട്ടു ഉറപ്പിച്ചു പോരുകയുമാണ്. ഈയിടെയായി അതിനെ എതിർപ്പാൻ ആരും മുമ്പോട്ടു വരായ്കയാൽ നല്ല ചുണയോടു കൂടിയാണ് വിചിത്രതരമായ ഈ അവകാശവാദങ്ങൾ പുലർത്തിപ്പോരുന്നത്.

യാക്കോബായ ഓർത്തഡോക്സ് സഭയുടെ വിശ്വാസോപദേശ സാഹിത്യങ്ങൾ വേദവിപരീതവും മൗഢ്യവും റോമ്മാസഭയിൽനിന്നു നുഴഞ്ഞുകയറിയവയുമാണെന്നും, മാർ തോമസ് അത്താനാസ്യോസിൻെറ മുൻഗാമിയും മലങ്കര യാക്കോബായ സുറിയാനിസഭയുടെ മെത്രാപ്പോലീത്തായുമായിരുന്ന മഹാപുരുഷനായ മാരാമണ്ണു പാലക്കുന്നത്തു മാർ മാത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ, അദ്ദേഹത്തിൻെറ ഇളയപ്പനായ അബ്രഹാം മല്പാൻെറ നവീകരണാശയത്തെ അവലംബിച്ച ഒരു നവീകരണ വിശ്വാസിയായിരുന്നു എന്നുമാണ് ഈ രണ്ടു വലിയ വ്യാജക്കോട്ടകൾ. ഇവയ്ക്കു പുറമെ വേറെയും പല അസംബന്ധങ്ങളും വ്യാജചരിത്രങ്ങളും ഈ ചരിത്രകൃത്തുക്കളും അനുയായികളും എഴുതിപ്പിടിപ്പിച്ചിട്ടുണ്ട്. ക്രിസ്താബ്ദം 1806 മുതൽ തിരുവിതാംകൂറിൽ പ്രവേശിച്ച ചർച്ചുമിഷ്യൻ സൊസൈററിയുടെ ഏജൻറന്മാരായ ആംഗ്ലേയ മിഷ്യണറിമാർ ഹൃദയപരമാർത്ഥികളും സുറിയാനിസഭയുടെ അഭ്യുദയകാംക്ഷികളും, ഈ സഭയുടെ വിശ്വാസോപദേശങ്ങളെ ബഹുമാനിച്ചിരുന്നവരുമാണെന്നും ചേപ്പാട്ടു മാർ ദീവന്നാസ്യോസും അദ്ദേഹത്തിൻെറ ആലോചനക്കാരുംകൂടെ മിഷ്യണറിമാരെ അകററിനിർത്തുന്നതിന് അന്ത്യോഖ്യായിക്ക് ഇവിടെ ഇല്ലാത്ത അധികാരം ഉണ്ടെന്നു 1836-ലെ മാവേലിക്കര സുന്നഹദോസ് നിശ്ചയം കൊണ്ട് രേഖയുണ്ടാക്കിയെന്നും, മലങ്കര യാക്കോബായ സുറിയാനിസഭ നെസ്തോർ സഭയായിരുന്നുവെന്നും, സെമിനാരിക്കേസിനു മുമ്പ് ഇവിടുത്തെ യാക്കോബായസഭ അന്ത്യോഖ്യായുമായി യാതൊരു ബന്ധവുമില്ലാത്ത ഒരു സ്വതന്ത്രസഭയായിരുന്നുവെന്നും, 'മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൻെറ സ്വാതന്ത്ര്യവും മലങ്കരസഭയുടെ വിശ്വാസത്തിൻെറ പരിപാവനതയും നവീകരണ (മാർത്തോമ്മാസഭ) സഭ വീണ്ടെടുത്തു'വെന്നും, സുറിയാനിക്രിസ്ത്യാനികളുടെ കുററംകൊണ്ടാണ് ഇവിടെ സുവിശേഷഘോഷണപ്രചരണവും മതപരിവർത്തനവും ഇല്ലാതെപോയതെന്നും, നവീകരണക്കാർ മാർത്തോമ്മാശ്ലീഹായുടെ കാലംമുതൽക്കുതന്നെ അവരുടെ ഇപ്പോഴത്തെ പ്രത്യേക മതവിശ്വാസങ്ങളായ നവീകരണ തത്വങ്ങളോടുകൂടെ തുടർച്ചയായി സ്ഥിതി ചെയ്യുന്നവരാണെന്നു അറിയപ്പെടുന്നവരാണ് എന്നുമാണ് ഈ വ്യാജ ചരിത്രങ്ങളും അവകാശങ്ങളും.

സി. എം. എസ്. മിഷണറിമാരുടെ കാലത്ത് ഈ നാട്ടിൽ ജീവിച്ചിരുന്നവരും അവരുടെ കീഴിൽ വിദ്യാഭ്യാസം ചെയ്തിരുന്നവരും അവരുടെ കുബുദ്ധിയും തോന്ന്യവാസങ്ങളും ദുഷ്കർമ്മങ്ങളും ധാരാളം കണ്ടു സഹിച്ചവരുമായ പല പ്രശസ്ത വ്യക്തികൾ ദൃക്സാക്ഷികളായിതന്നെ യഥാർത്ഥ ചരിത്രവസ്തുതകൾ രേഖപ്പെടുത്തുകയും (സി. എം. എസ്. സഭാംഗമായ റാവു ബഹദൂർ റവ. ജോൺ കുര്യൻ, മാരാമണ്ണു മുല്പമംഗലത്തു കോശിയുടെ മകൻ ആർച്ചുഡീക്കൻ കെ. കോശി, ഡി. ഡി. ഉൾപ്പെടെ) കാലാകാലങ്ങളിൽ ചരിത്ര പരിശോധകർ ഈ അവകാശവാദങ്ങളുടെ ചെമ്പു തെളിയിച്ചിട്ടുള്ളതുമായതിനാൽ ഏതാനും ചില അബദ്ധ പ്രസ്താവനകളെ മാത്രമേ ഈ ലേഖനത്തിൽ അഭിമു

ഖീകരിക്കുന്നുള്ളു. മലങ്കര സഭാമാസികയുടെ പത്ര സ്ഥലത്തേയും മാനിക്കണമല്ലൊ.

## സുറിയാനിക്കാരും സുവിശേഷവേലയും

സുറിയാനിക്കാർ സുവിശേഷ വേലയിൽ പരാൻമുഖരായിരുന്നുവെന്നുള്ള മിഷ്യണറിമാരുടെ ആരോപണത്തിൽ അല്പം സത്യമില്ലാതില്ല. പക്ഷേ ഇതു അവരുടെ കുററമല്ലായിരുന്നു. രാജാക്കൻമാരാണ് ഈ കുററം വഹിക്കേണ്ടത്. കേരളത്തിൽ വർണാശ്രമ ധർമ്മങ്ങളുടെയും ജാത്യാചാരങ്ങളുടെയും ഉച്ചനീചത്വങ്ങളുടെയും പരിരക്ഷകൻമാർ രാജാക്കൻമാരായിരുന്നു. താണ ജാതിയിൽപെട്ട ഒരുവൻ പ്രതിലോമമായി ഒരു ഉയർന്ന ജാതി ഹിന്ദുവിന്റെ ആചാര്യമര്യാദകൾ അനുഷ്ഠിക്കുക എന്നതു ശിക്ഷാർഹമായ ഒരു കുററമായി പരിഗണിക്കപ്പെട്ടിരുന്നു. അസമത്വം നീക്കുന്നതിനു് അന്നു സമുദായങ്ങൾ പ്രതിലോമമായി ഒരിക്കലും ശ്രമിച്ചിരുന്നില്ല. മലങ്കര നസ്രാണികൾ അവരുടെ പ്രാചീനമായ ആചാര മര്യാദകൾ പിൻതുടർന്നുപോന്ന രീതിയിൽ തീണ്ടൽ, തൊടീൽ, പുലവാലായ്മയും സവർണ്ണ ഹിന്ദുക്കളോടൊപ്പം ആചരിച്ചിരുന്നതിനാലും നാട്ടുരാജാക്കന്മാർ അവരെ അവരുടെ മാതൃ സമുദായത്തിന്റെ നില കണക്കാക്കി സവർണ്ണ വിഭാഗത്തിൽപ്പെട്ട ഒരു ജനവർഗമായി കരുതിപ്പോന്നതിനാലും, അധഃസ്ഥിത ഹിന്ദുക്കളുമായി പ്രതിലോമപരമായി സമ്പർക്കം ചെയ്‌വാൻ അവർക്കു അനുവാദമില്ലായിരുന്നു. ക്രിസ്തുവിശ്വാസിയായി തീർന്നുവെന്നുള്ള ഏക കാരണത്താൽ ഒരു അധഃകൃത ഹിന്ദുവിന് സുറിയാനി ക്രിസ്ത്യാനികളെ തൊടുന്നതിനൊ, ആ കാരണത്താൽമാത്രം ജാതീയമായ ഒരു പ്രതിലോമ പരിവർത്തനം സാധിക്കുന്നതിനോ – അഥവാ – ഔൽക്കൃഷ്ട്യം സമ്പാദിക്കുന്നതിനോ രാജനീതി സമ്മതിച്ചിരുന്നില്ല. സുറിയാനിക്കാർ അങ്ങിനെയൊരു പരിവർത്തനത്തിനു് സമ്മതം നൽകിയെന്നിരിക്കിൽ, വർഗീയ വർണ സമത്വം കൈക്കൊണ്ടിരുന്ന ഉയർന്ന ജാതി ഹിന്ദുക്കളെ അനുലോമമായി പിന്നീടു തൊടുന്നതിനും അവരുമായി സമ്പർക്കം ചെയ്യുന്നതിനും അവർക്കു സാധിക്കുമായിരുന്നില്ല. അതിനാൽ ഈഴവരിൽ നിന്നും കമ്മാളരിൽനിന്നും ആരെങ്കിലും ക്രിസ്തുമതം സ്വീകരിച്ചാൽ അവരെ സ്വസമുദായംഗങ്ങ

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



താമസിച്ചതിനു ക്ഷമാപണം—എബ്രഹാമും കുടുംബവും.

എബ്രഹാം തോമസ്.

ളായി പരിഗണിച്ച് തീണ്ടലും തൊടീലും വർജിക്കണമെന്നും അതിനു തൽക്കാലം നിവർത്തിയില്ലാത്ത പക്ഷം പള്ളിക്കു പുറത്തുനിന്നെങ്കിലും കുർബാന കാണ്മാൻ അവരെ സമ്മതിക്കണമെന്നും ഉദിയമ്പേരൂർ സുന്നഹദോസിൽ ആർച്ച് ബിഷപ്പ് മെനെസിസ് ഒരു ഡിക്രി പാസാക്കയുണ്ടായി. പക്ഷേ പറങ്കികൾ ഈ വിഷയത്തെപ്പററി "ക്രമത്താലെ നിരൂപിച്ചപ്പോൾ (പ്രശാന്തമായി ആലോചിച്ചപ്പോൾ) മലയാം രാജാക്കളുടേയും കർത്താക്കളുടെയും ഇടയിൽ ഇരിക്കുന്നെടത്തു് ഇങ്ങനെ വശമല്ലെന്നു കണ്ടു" അതിനാൽ നസ്രാണികൾ ഉയർന്ന ജാതി ഹിന്ദുക്കളെ അനുലോമമായി തൊടുന്നതു പോലെതന്നെ പ്രതിലോമമായി അധഃസ്ഥിത ഹിന്ദുക്കളിൽനിന്നു ക്രിസ്തു മതത്തിൽ ചേരുന്നവരെയും തൊടുന്നതിന് അനുമതി നൽകുവാൻ പോർട്ടുഗൽ ചക്രവർത്തിയെക്കൊണ്ട് മലയാം രാജാക്കളോടു ശുപാർശ ചെയ്യിക്കണമെന്നു് ഒരു വകുപ്പുകൂടി സുന്നഹദോസിൽ തീർപ്പു ചെയ്യുകയുണ്ടായി. (സുന്നഹദോസ് സെഷ്യൻ 8. ഡിക്രി 36.) പറങ്കികൾ ആ കാലത്തു് അധഃസ്ഥിത ഹിന്ദുക്കളിൽനിന്നു മാർഗത്തിൽ ചേർന്ന ചില ലത്തീൻ ക്രിസ്ത്യൻ വിഭാഗങ്ങൾ തന്നെയും പരസ്പരം വിവാഹബന്ധം ആചരിക്കുവാൻ പറങ്കികൾ എത്രതന്നെ ശ്രമിച്ചിട്ടും സാധിച്ചില്ല. അല്പം ചില ഉൽകൃഷ്ട ഹിന്ദുക്കളെ പോർട്ടുഗീസുകാർ മതപരിവർത്തനം ചെയ്തു ലത്തീൻ വിഭാഗത്തിൽ ചേർത്തതു തന്നെയും അവരുടെ രാഷ്ട്രീയ ശക്തിയുടെ പിൻബലം കൊണ്ടായിരുന്നു. ഇത്തരമൊരു പരിതഃസ്ഥിതിയിൽ അധഃസ്ഥിത ഹിന്ദുക്കളുടെ ഇടയിൽ അയിത്തംബാധ ഏൽക്കാതെ സുവിശേഷവേല ചെയ്യുന്നതിനോ, അവർ, ക്രിസ്തുമതം സ്വീകരിച്ചശേഷം അവരുമായി സമ്പർക്കത്തിൽ ഏർപ്പെടുന്നതിനോ, സുറിയാനി ക്രിസ്ത്യാനികൾക്കു നിവൃത്തിയില്ലാതെ വന്നുവെങ്കിൽ അതിലൊട്ടുംതന്നെ ആശ്ചര്യപ്പെടുവാനില്ല. ഈ രീതിക്കു് ഒരു മാററം ഉണ്ടായതു് ഇംഗ്ലീഷ് ഈസ്ററിൻഡ്യാ കമ്പനിയുടെ രാഷ്ട്രീയശക്തി കേരളത്തിൽ രൂഢമൂലമായിത്തീർന്നശേഷം മാത്രമായിരുന്നു.

ഈ വിഷയത്തിൽ ബ്രിട്ടീഷ് ഗവൺമെൻറ് എത്രമാത്രം അധികാരശക്തി ചെലുത്തിയെന്നുള്ളതിനു 1856 ലെ ഒരു സംഭവം തെളിവാണ്. സി. എം. എസിൻെറ നാവായി പണ്ടുകാലത്തു കോട്ടയത്തുനിന്നു പുറപ്പെട്ടിരുന്ന 'മലയാളമിത്രം' മാസികയുടെ 1905 ആഗസ്ററു ലക്കം 116–ാം പുറത്തു ഈ കഥ പറഞ്ഞിട്ടുണ്ടു്. അതിങ്ങിനെയാണു്: "ജാതിഭേദം എന്ന അടിസ്ഥാനത്തിൻമേൽ ക്രിസ്ത്യാനികളെ ഇടക്കിടെ ഉപദ്രവിക്കുക പതിവുള്ളതിന് ഈയാണ്ടിൽ നമ്മുടെ സഭയിൽ ഒരു ദൃഷ്ടാന്തമുണ്ടായി. ക്രിസ്ത്യാനിയായിത്തീർന്ന ഒരു ഈഴവൻ മിഷ്യൻ ബങ്കളാവിലേക്കു വരുമ്പോൾ ഒരു അമ്പലത്തിൻെറ സമീപത്തുകൂടെ കടക്കേണ്ടിവന്നു. ഇതിനാൽ ക്ഷേത്രാധികാരികൾ അവനെ ഉപദ്രവിച്ചു സർക്കാരിൽ ഏല്പിച്ചാറെ തഹശീൽദാർ അവനെ ശിക്ഷിച്ചു. മിഷണറിമാർ ഇതിങ്കൽ അടങ്ങിയിരിക്കാതെ ക്രിസ്ത്യാനികളായിത്തീർന്നവരെ വീണ്ടും ഈഴവരായി വിചാരിപ്പാൻ പാടില്ലെന്നും സുറിയാനി ക്രിസ്ത്യാനികളെ വിചാരിക്കുന്നതു പോലെതന്നെ എല്ലാ ക്രിസ്ത്യാനികളെയും സർക്കാരിൽനിന്നു വിചാരിക്കണമെന്നും വാദിച്ചു. ഇതിങ്കൽ കൃഷ്ണരായർ ദിവാൻജി ക്രിസ്ത്യാനി മാർഗാനുസാരികൾക്കും മിഷണറിമാർക്കും എതിരെ ഒരു കല്പന എഴുതി. ആ കല്പനയിൽ ഒരു ഈഴവൻ ക്രിസ്ത്യാനിയായി തീർന്നാലും അവൻ ഈഴവൻ തന്നെ ആകുന്നുവെന്നും, മിഷണറിമാർക്കു് ഇത്തരം വഴക്കിൽ പ്രവേശിക്കാൻ അനുവാദമില്ലെന്നും കാണിച്ചിരുന്നു. ദിവാൻജിയുടെ ഈ അഭിപ്രായത്തെ കല്ലൻ റസിഡണ്ടു ശരിവയ്ക്കുകയും ചെയ്തു. മദ്രാസ് ഗവൺമെൻറ് ഈ സംഗതിയെക്കുറിച്ചു തിരക്കിയതിൽ മാർഗാനുസാരികൾക്കു കഴിയുന്നത്രയും സ്വാതന്ത്ര്യം കൊടുക്കണമെന്നും, ഈ ഒരു പ്രത്യേക സംഗതിയിൽ അവർ പ്രവേശിക്കാൻ ഭാവിച്ചിട്ടില്ലെങ്കിലും ഈ കല്പന ക്രിസ്ത്യാനികളുടെ സ്വാതന്ത്ര്യത്തിനു് ഒരു തടസമായി തീരുവാൻ ഇടവരാതിരിക്കാൻ കരുതേണ്ടതാകുന്നുവെന്നും ഇവരുടെ സ്വാതന്ത്ര്യത്തിനെതിരായുള്ള നിബന്ധനകൾ എല്ലാം ക്രമേണ ഇല്ലായ്മ ചെയ്യേണ്ടതാകുന്നുവെന്നും റസിഡണ്ടിനു കല്പന അയച്ചു. എങ്കിലും നാട്ടിലെ ക്രിസ്ത്യാനികളും ഗവൺമെൻറും തമ്മിലുള്ള ഇടപാടുകളിൽ മിഷ്യണറിമാർക്കു് ഏർപ്പെടുവാൻ പാടില്ലെന്നും, ക്രിസ്ത്യാനികൾക്കു സങ്കടമുണ്ടെങ്കിൽ റസിഡണ്ടുതന്നെ അവരുടെ സങ്കടം കേൾക്കണമെന്നും കൂടെ അതിൽ തീർച്ചപ്പെടുത്തിയിരുന്നു. മിഷണറിമാർ ഇതിലും തൃപ്തിപ്പെടാതെ ബിലാത്തിയിലുള്ള കോർട്ട് ഓഫ് ഡയറക്ടേഴ്സ് എന്ന മേലധികാരത്തിൽ ബോധിപ്പിച്ചു. അവിടെ നിന്നുവന്ന തീർപ്പു ക്രിസ്ത്യാനികൾക്കു വേണ്ട സ്വാതന്ത്ര്യം കൊടുക്കണമെന്നുള്ള ഭാഗം സ്ഥിരപ്പെടുത്തിയും മിഷണറിമാർ തങ്ങളുടെ സഭക്കാരുടെ സങ്കടം സർക്കാരിനെ അറിയിച്ചു പരിഹാരം വരുത്തുന്നതു

## സംശയങ്ങൾ ചോദിക്കുക

## ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

1. മലങ്കര സഭയും കിഴക്കൻ ഓർത്തഡോക്സ് സഭകളും തമ്മിലുള്ള വ്യത്യാസങ്ങൾ ഏവ?

(രാജു തോമസ്, ജാംനഗർ)

പൗരസ്ത്യ ഓർത്തഡോക്സ് സഭകളെ രണ്ടായി തരം തിരിക്കാം. 1. ബൈസന്റയിൻ ഓർത്തഡോക്സ് സഭ 2. ഓറിയന്റൽ ഓർത്തഡോക്സ് സഭ. മലങ്കര സഭയുമായി കുർബാന ഐക്യം ഉള്ള സഭകളാണ് ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ. ഈ സഭകൾ തമ്മിൽ ആചാരാനുഷ്ഠാനങ്ങളിലല്ലാതെ വിശ്വാസപരമായ വ്യത്യാസങ്ങൾ ഇല്ല. ബൈസന്റയിൻ സഭകളുമായി വിശ്വാസപരമായ വ്യത്യാസങ്ങൾ ഉണ്ട്. കൂടാതെ നാം 3 സുന്നഹദോസുകൾ മാത്രം സാർവത്രികമായി സ്വീകരിക്കുമ്പോൾ ബൈസന്റയിൻ ഓർത്തഡോക്സ് സഭ 7 സുന്നഹദോസുകൾ സ്വീകരിക്കുന്നു.

2. വി. കുർബാന എല്ലാ പള്ളികളിലും ഞായറാഴ്ച ഒരേ സമയത്ത് ആരംഭിക്കുന്നതല്ലേ നല്ലത്?

(ബോംബി ചിറക്കുഴി)

ജനങ്ങൾ വി. കുർബാനയിൽ സംബന്ധിക്കുക എന്നതിനാണ് പ്രാധാന്യം. ജനങ്ങളുടെ സൗകര്യം നോക്കി സമയം അല്പം മാറുന്നതിൽ തെറ്റില്ല. ഉപവസിച്ചുകൊണ്ടു വി. കുർബാനയിൽ സംബന്ധിക്കേണ്ടതാണ്. വി. കുർബാന കഴിഞ്ഞ് ഭക്ഷിക്കണം.

3. ദുഃഖ വെള്ളിയാഴ്ച കുരിശു അടക്കുന്നതിനു മുമ്പ് നേരേ പിടിക്കണോ, മേലുകീഴായോ കുരിശു പിടിക്കേണ്ടത്?

(Do)

രണ്ടു വിധത്തിലും നടക്കുന്നുണ്ട്. കിടത്തിയടക്കുന്നതിനാൽ അങ്ങനെ സ്ലീബാ ആഘോഷം നടത്തുന്നതാണ് നല്ലത്.

4. മല്കീസദേക്ക് കർത്താവിനു മുമ്പ് മനുഷ്യാവതാരമാണോ?

(കെ. വി. വറുഗീസ്, ബേട്ടാപൂർ)

അല്ല. ഉല്പത്തി 14, സങ്കീർത്തനം 110, എബ്രായ ലേഖനം 5, 7 നോക്കുക. വംശാവലി പറഞ്ഞിട്ടില്ല എന്നല്ലാതെ അപ്പനും അമ്മയും ഇല്ല എന്നർത്ഥമില്ല. കർത്താവിന്റെ നിത്യ പൗരോഹിത്യത്തിന്റെ പഴയനിയമ നിഴൽ ആണ് ഇത്.

5. നിഖ്യ, കുസ്തന്തീനോസ്പോലീസ് എന്നീ സ്ഥലങ്ങൾ എവിടെയാണ്.

(Do)

രണ്ടും ഇന്നത്തെ ടർക്കിയിലാണ്. കോൺസ്റ്റാന്റിനോപ്പിൾ, ബൈസന്റിയം എന്ന പേരുകൾ കുസ്തന്തിനോ പോലീസിനുണ്ട്. കോൺസ്റ്റാന്റൈൻ സ്ഥാപിച്ച പട്ടണവും തലസ്ഥാനവുമാകയാൽ ആ പേരുണ്ടായി.

6. സ്വർണ്ണ നാവുകാരനായ ഇവാനിയോസിനു ആ പേർ എങ്ങനെ വന്നു?

(Do)

---

ന്യായമാകുന്നു എന്നു സ്ഥാപിച്ചും ദിവാൻജിയുടെയും റസിഡണ്ടിന്റെയും അഭിപ്രായത്തെ ആക്ഷേപിച്ചും ആയിരുന്നു. പ്രൊട്ടസ്റ്റന്റു സഭയിൽ ചേർന്നിട്ടുള്ള താണ ജാതിക്കാർക്കു പല വിഷമങ്ങൾ സർക്കാരിൽനിന്നു് ഉണ്ടായിക്കൊണ്ടിരുന്നതിന്റെ ഒരു നിവൃത്തി ഇതിനാൽ ലഭിച്ചു.''

ക്രിസ്തുവിശ്വാസം സ്വീകരിച്ച ഈഴവർ തുടങ്ങിയുള്ള പണ്ടത്തെ അധഃകൃതർക്കു നാട്ടാചാര വിഷയത്തിലും ജാത്യാചാര വിഷയത്തിലും പ്രതിലോമപരമായി സ്വാതന്ത്ര്യവും ഉൽക്കർഷവും സമത്വവും സമ്പാദിക്കുന്നതിനു് മിഷണറി ധുരന്ധരമാർ ബ്രിട്ടന്റെ രാഷ്ട്രീയാനുകൂല്യത്തെയും പ്രേരണാശക്തിയെയും എത്ര വിപുലമായ തോതിൽ ഉപയോഗപ്പെടുത്തിയെന്നു മേൽചേർത്ത സംഭവ വിവരണം ഉച്ചൈസ്തരം ഘോഷിക്കുമ്പോൾ, ആ വക രാഷ്ട്രീയ പിൻബലത്തിന്റെ കണികപോലുമില്ലാത്ത സുറിയാനിക്കാർ രാജ്യ ചട്ടങ്ങൾക്കമർന്നതായ നിലയിൽ വർത്തിച്ചുകൊണ്ട് സുവിശേഷവേല ചെയ്യാഞ്ഞതിനു് മിഷണറിമാർ അവരെ അവഹേളിക്കുന്നതിൽ എത്രതന്നെ സത്യവും ആത്മാർത്ഥതയുമുണ്ടെന്നു ആർക്കുതന്നെയും മനസിലാക്കാവുന്നതാണു്. സവർണ്ണ ഹിന്ദുക്കൾക്കും അവരിൽ താഴെയുള്ള ഹിന്ദുക്കൾക്കും (നായന്മാരിൽതന്നെ 139 മരുമക്കത്തായ അവാന്തര വിഭാഗക്കാരുണ്ടായിരുന്നു. അതിന്റെയൊരു പട്ടിക 1092–ാമാണ്ടത്തെ ''രസികരഞ്ജിനി'' മാസികയുടെ ചിങ്ങം ലക്കത്തിൽ കാണാം) മതപരിവർത്തനംമൂലം കുടുംബ സ്വത്തിന്മേലുള്ള അവകാശം നഷ്ടപ്പെടുമെന്നുള്ള നിയമം ഇൻഡ്യ സ്വതന്ത്രമായശേഷവും തിരുവിതാംകൂറിൽ നടപ്പിലിരുന്നു. (തുടരും)

വലിയ വാഗ്മിയായിരുന്നതിനാലാണ് ആ പേരു ലഭിച്ചത്.

7. നമ്മുടെ സഭയും യാക്കോബായക്കാരുമായുള്ള കേസ് അവസാനിച്ചോ ? (Do)

ഇല്ല. 1064 പള്ളികളുടെ ഒരു കേസ് ഇപ്പോൾ ഹൈക്കോടതിയിൽ ഉണ്ട്. കേസുകൾ അവസാനിക്കുവാൻ പ്രാർത്ഥിക്കുക.

8. മാതാപിതാക്കന്മാർ തലതൊട്ടാൽ പോരേ? (ജോബ് പുലിക്കോട്ടിൽ)

പോരാ. അവർ ഉത്തരവാദിത്വം ഏതായാലും വഹിക്കും. സഭയുടെ പ്രതിനിധിയായാണ് തലതൊട്ടപ്പനോ അമ്മയോ മാതാപിതാക്കന്മാരിൽ നിന്ന് ശിശുവിനെ വാങ്ങി സഭയെ ഏല്പിക്കുന്നത്. സഭ മാതാപിതാക്കന്മാരെ ഏല്പിക്കുന്നു. സഭയും മാതാപിതാക്കന്മാരും ചേർന്ന് പൈതലിനെ സത്യവിശ്വാസത്തിൽ വളർത്തുന്നു.

9. ശലോമോൻ വലിയ ജ്ഞാനിയായിരുന്നിട്ടും ഒടുവിൽ ജാതികളിൽ നിന്നുള്ള ഭാര്യമാരെ എടുത്തതെന്തുകൊണ്ട് ?

(ഏലിയാമ്മ വറുഗീസ്, വേങ്ങൽ)

ജ്ഞാനം കൊണ്ടു മാത്രം ആത്മാവു ബലമായിരിക്കണമെന്നില്ല എന്നു കാണിക്കുന്നു. പണ്ഡിതന്മാരും ഒടുവിൽ വീഴാതിരിക്കാൻ സൂക്ഷിക്കണം.

10. നമ്മുടെ സഭയുടെ പേര് ഇൻഡ്യൻ ഓർത്തഡോക്സ് സഭ എന്നാക്കുന്ന കാലം വൈകിയില്ലേ. (എ. എം. ഔസേഫ്, ആൻഡമാൻ)

ആക്കേണ്ടതാണ് എന്നാൽ കേസുകൾ തീരാതെ പേരു മാററാവതല്ല. പഴയ പേരു മതി എന്ന ചിന്തയുള്ളവരുമുണ്ട്. ഇൻഡ്യൻ ഓർത്തഡോക്സ് സഭ എന്ന പേരും ഇപ്പോൾ ഉപയോഗിച്ചു തുടങ്ങിയിട്ടുണ്ട്.

11. സാറാ അബ്രഹാമിൻെറ സഹോദരിയായി തീർന്നതെങ്ങനെ ? (Do)

ആബിമേലേക്കിനെ ഭയന്ന് അബ്രഹാം ഒരു കള്ളം പറയുകയായിരുന്നു. എന്നാൽ നീതികരണം അബ്രഹാം പറയുന്നു: "വാസ്തവത്തിൽ അവൾ എൻെറ സഹോദരിയാണ്. എൻെറ പിതാവിൻെറ മകൾ. എന്നാൽ എൻെറ അമ്മയുടെ മകൾ അല്ല" (ഉല്പ. 20: 12). അന്നത്തെ സന്മാർഗ നില

# സ്വയം പരിശോധനയും പുനഃപ്രതിഷ്ഠയും

ഫാദർ എ. എം. വർഗീസ്, ബി. എ., പന്തളം

മനുഷ്യജീവിതം മനോഹരമായ ഒരു യന്ത്രസംവിധാനം പോലെയാണെന്നും, ജീവിതത്തെ സൂക്ഷ്മമായി കൈകാര്യം ചെയ്താൽ അവാച്യമായ സന്തോഷവും സമാധാനവും അനുഭവിക്കാമെന്നുള്ള യാഥാർത്ഥ്യം അധികം പേരും ഓർക്കാറില്ല. അതിനാൽ ആധുനിക ലോകത്തിൽ വളരെയേറെ അസ്വസ്ഥതകൾ പലരും അനുഭവിക്കുന്നു.

ഒരു പ്രത്യേക മാർഗത്തിൽകൂടി പ്രത്യേക ലക്ഷ്യത്തിൽ എത്തുന്നതിനുള്ള വിചിത്രമായ യന്ത്രസംവിധാനമാണ് മനുഷ്യജീവിതം. ഈ യന്ത്രത്തെ നിയന്ത്രിച്ചും നിലയ്ക്കുനിറുത്തിയും നിത്യവും പരിശോധനാ വിധേയമാക്കിയും മുന്നോട്ടു കൊണ്ടുപോകുന്നില്ലെങ്കിൽ അതു് ശരിയായി ഓടുകയില്ല. എങ്ങിനെയെങ്കിലും ഓടിയാൽത്തന്നെയും ഉദ്ദിഷ്ടലക്ഷ്യത്തിൽ എത്താതെ ഇടയ്ക്കുവച്ച് നിൽക്കുകയും ചെയ്യും. വേണ്ട സമയത്തും സ്ഥാനത്തും ജീവിതയന്ത്രം പരിശോധനക്കു വിധേയമാക്കാത്തതിനാൽ തകർന്ന ജീവിതത്തിന്റെ ഉടമകളായിത്തീർന്ന അനേകരുടെ ചിത്രവും ചരിത്രവും നമ്മുടെ മുൻപിലുണ്ടു്. ജീവിതത്തിന്റെ കുതിപ്പിൽ കടന്നുകൂടുന്ന കേടുപാടുകൾ അപ്പപ്പോൾ കണ്ടുപിടിച്ച് പരിഹരിക്കുകയും പുതിയ ശക്തിയോടെ ലക്ഷ്യത്തിലേക്കു് നീങ്ങുവാൻ പ്രത്യേകം ശ്രദ്ധിക്കുകയും ചെയ്യുമ്പോൾ ജീവിതം സ്വർഗീയ സന്തോഷവും സമാധാനവും നിറഞ്ഞതായ് തീരും.

---

വാരമനുസരിച്ച് അബ്രഹാം പറഞ്ഞത് ശരിയാണെങ്കിലും ഇന്നു നോക്കുമ്പോൾ അതു ഭീരുത്വമായിരുന്നു.

12. ധനവാൻ സ്വർഗരാജ്യത്തിൽ കടക്കാൻ പ്രയാസമെങ്കിൽ അബ്രഹാം എങ്ങിനെ കടന്നു? (Do)

ഉല്പ. 14 നോക്കിയാൽ അബ്രഹാം സോദോം രാജാവു നൽകിയ ധനം വേണ്ട എന്നു വെച്ചു. ഭാഗം ചെയ്തപ്പോൾ ലോത്തിന് ഫലപുഷ്ടിയുള്ള സ്ഥലം കൊടുത്തു. അബ്രഹാമിന്റെ കാലത്ത് ആൾ കുറവും ജന്മിത്വ കാലവുമായിരുന്നിട്ടും വഴിയാത്രക്കാരെ സ്വീകരിച്ചു സൽക്കരിച്ചു. അപ്രകാരമുള്ള ധനവാനെ ദ്രവ്യാഗ്രഹിയായി കാണാൻ സാദ്ധ്യമല്ല. ദ്രവ്യാഗ്രഹമാണ് സകല തിന്മക്കും കാരണം. അത് അബ്രഹാമിന് ഇല്ലായിരുന്നു. ഇയ്യോബ് ദരിദ്രനായപ്പോഴും ദൈവത്തെ മുറുകെ പിടിച്ചു. ഉയിർപ്പിനു ശേഷം ലഭിക്കുന്ന ധനം പോലെയാണ് ഇയ്യോബിന്റെ അന്ത്യസ്വത്ത്. ആബ്രഹാമിനെ ധനവാനായി ചിത്രീകരിക്കുന്നതാണു തെറ്റ്.

13. ദുഷ്ടൻ പനപോലെ തഴയ്ക്കുന്നതെന്തുകൊണ്ട്? (Do)

സങ്കീർത്തനക്കാരന്റെ ചിന്തയിൽ ദുഷ്ടന്റെ സമൃദ്ധി താല്ക്കാലികമാണ് (സങ്കീ. 37) "നീതിമാൻ ഈന്തപ്പന പോലെ തഴയ്ക്കും" (സങ്കീ. 92; 12) എന്നും സങ്കീർത്തനത്തിലുണ്ട്. ദുഷ്ടന്റെ ശിക്ഷയെക്കുറിച്ചു നോക്കുക (സങ്കീ 68; 2; 75; 8; 92; 7 etc.) നീതി നടത്തുന്ന ദൈവം ദുഷ്ടനെ ഉടൻ ശിക്ഷിക്കാത്തത് താൻ സ്നേഹവാൻ ആകയാലാണ്. എന്നാൽ ശിക്ഷ വരാതിരിക്കയില്ല.

14. കാതോലിക്കാ ദിനപിരിവിന്റെ വിഹിതം മെത്രാപ്പോലീത്തന്മാർക്ക് തുല്യമായി വീതിക്കുന്നുണ്ടോ? (റി. കെ വറുഗീസ്, ആൻഡമാൻ)

മെത്രാപ്പോലീത്തന്മാർക്കുള്ള വീതം ഒന്നിച്ചു ചേർത്ത് ഒരു നിശ്ചിത തുകയിൽ കുറയാതെ എല്ലാ മെത്രാപ്പോലീത്താമാർക്കും കിട്ടത്തക്കവണ്ണം വീതിക്കുന്നുണ്ട്.

15. അഞ്ചു വർഷം കഴിയുമ്പോൾ മെത്രാപ്പോലീത്താമാരെയും സ്ഥലം മാറ്റുന്നതു നന്നല്ലേ? (Do)

അതിൽ നന്മയും തിന്മയും ഉണ്ട്. ഓർത്തഡോക്സ് സഭയുടെ പാരമ്പര്യത്തിൽ ഒരു ഭദ്രാസന മെത്രാപ്പോലീത്താ ഭദ്രാസനത്തോടു ആജീവനാന്തം Wedded ആണ്. എന്നാൽ മാറ്റാമെന്ന് സഭ തീരുമാനിച്ചാൽ മാറ്റാവുന്നതുമാണ്.



ജീവിതമാകുന്ന ഓട്ടത്തിൽ തട്ടിയ കോട്ടവും ക്ഷീണവും പരിഹരിക്കുന്ന പ്രക്രിയയാണു് പുതുക്കൽ (Renewal). രക്ഷകനായ യേശു തന്റെ ജീവിതത്തിൽ ദൈനംദിനം ശക്തി ആർജിക്കുവാൻ വേറിട്ടു് മലയിലും മരുതലത്തിലും ഏകനായി ധ്യാനത്തിലും പ്രാർത്ഥനയിലും കഴിച്ചുകൂട്ടിയതായി നാം വായിക്കുന്നുണ്ട്. പരിഹരിക്കേണ്ടതായ കോട്ടങ്ങളൊന്നും തന്റെ ജീവിതത്തിൽ ഇല്ലായിരുന്നു.

ആത്മീയ പരിശോധനക്കും പുനഃപ്രതിഷ്ഠക്കും വലിയ ഊന്നൽ പരിശുദ്ധ പൗലോസ് അപ്പസ്തോലൻ നൽകിയിരുന്നു. ''അയ്യോ! ഞാൻ അരിഷ്ട മനുഷ്യൻ. ഈ മരണത്തിനു് അധീനമായ ശരീരത്തിൽനിന്നു് എന്നെ ആർ വിടുവിക്കും'' എന്നുള്ള വാക്കുകൾ ജീവിതത്തിന്റെ ഇരുവശവും ദർശിച്ച മഹാനായ മനുഷ്യന്റേതെന്നുള്ളതിൽ സംശയമില്ല. (റോമർ. 7; 24) പരിശോധനയോടൊപ്പം പുനഃപ്രതിഷ്ഠയുടെ വചനങ്ങൾ പൗലോസ് ശ്ലീഹാ നൽകുന്നുണ്ടു്. ''ഈ ലോകത്തിനു് അനുരൂപമാകാതെ നന്മയും പ്രസാദവും പൂർണതയുമുള്ള ദൈവഹിതം ഇന്നതെന്നു് തിരിച്ചറിയേണ്ടതിനു് മനസു പുതുക്കി രൂപാന്തരപ്പെടുവിൻ'' (റോമർ 12:2)

ഓരോ ദിവസത്തിന്റെ ആരംഭത്തിലും അവസാനത്തിലും താഴെ പറയുന്ന കാര്യങ്ങളെപ്പററി പരിശോധിക്കുന്നതിനും അങ്ങിനെ പുതുക്കം പ്രാപിക്കുന്നതിനും പരിശ്രമിക്കുമെങ്കിൽ, അതു് സമാധാനത്തിനും ജീവിത ലക്ഷ്യപ്രാപ്തിക്കും സഹായിക്കുമെന്നുള്ളതിൽ സംശയമില്ല.

## 1) സ്വയം പരിശോധന

ജീവിത പരിശോധനയിൽ ഓരോ കഴിഞ്ഞ ദിവസത്തെപ്പററിയും വിലയിരുത്തൽ നടത്തുന്നതു് അത്യന്തം പ്രയോജനപ്രദമായിരിക്കും. അങ്ങിനെയുള്ള വിലയിരുത്തൽ വരുവാനുള്ള ദിവസത്തേക്കു വഴികാട്ടിയായി തീരും. സോക്രട്ടീസിന്റെ സാരോപദേശം ശ്രദ്ധിക്കാം. "The unexamined life is not worthliving" (പരിശോധനക്കു വിധേയമാകാത്ത ജീവിതം ജീവിതയോഗ്യമല്ല)

പരിശുദ്ധന്മാരായി പ്രഖ്യാപിക്കപ്പെട്ടിട്ടുള്ളവർ പോലും പാപ വിമുക്തരായിരുന്നില്ല. അവർ നിതാന്തജാഗ്രത ജീവിതത്തിൽ പുലർത്തുകയും സ്വയം പരിശോധന നടത്തി പുതുക്കം പ്രാപിക്കുകയും ചെയ്തിരുന്നു.

## 2) ശുദ്ധീകരണം

നമ്മുടെ അന്തരംഗത്തിന്റെ അടിത്തട്ടിൽ അനേകനാളുകളായി അള്ളിപ്പിടിച്ചു കിടക്കുന്ന പക, പ്രതികാരചിന്ത, ഭയം, അസൂയ, നിരാശ എന്നിത്യാദി വിഷലിപ്തമായ വികാരങ്ങളെ നിഷ്കാസനം ചെയ്യണം. പ്രസ്തുത വികാരങ്ങൾ നമ്മുടെ ആത്മ ശരീര മനസുകളിൽ വരുത്തിക്കൂട്ടിയ വിളർച്ചയേയും തളർച്ചയേയും തള്ളിമാററി, പരിശുദ്ധാത്മാവു് പ്രദാനം ചെയ്യുന്ന ആത്മീയ ചൈതന്യവും ജീവനും പ്രാപിക്കണം.

## 3) പിമ്പിലുള്ളത് മറക്കുക

അതാതു ദിവസം ക്ഷമിക്കുന്നതിനും മറക്കുന്നതിനും സാധിക്കണം. ക്ഷമിക്കുന്നതുകൊണ്ടു മാത്രമായില്ല. നമ്മെ തളർത്തുവാൻ എതിരാളികൾ എയ്തുവിട്ട വാക്കുകളും അടവുകളും ക്ഷമിക്കുന്നതോടൊപ്പം അവയെ ഓർക്കാതെയിരിപ്പാനും നമുക്കു് സാധിക്കണം. അങ്ങിനെ സാധിച്ചാൽ മാത്രമേ പൂർണ സമാധാനം കൈവരിക്കാൻ പററു.

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്



ഒരു ദാസി.

## 4) ഭാരങ്ങൾ ഒഴിക്കുക

പലതിനെച്ചൊല്ലി പിരിമുറുക്കത്തിലും വിചാരവിവശതയിലും കഴിയുന്ന നമുക്കു് മാനസികവും ആത്മീയവുമായ പരിപൂർണ വിശ്രമത്തിനു് അവസരം കിട്ടുന്നുണ്ടോ? പിരിമുറുക്കങ്ങളുടെ പിടിയിൽ ഞെരിഞ്ഞമരുന്ന ജീവിതങ്ങൾ നിരവധിയാണ്. ''അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമേ! നിങ്ങൾ എന്റെയടുക്കൽ വരുവിൻ'' എന്നുള്ള വിളി ശ്രവിച്ച് എല്ലാ ഭാരവും ദൈവത്തിൽ ഭാരമേല്പിച്ച് സമാധാനം കണ്ടെത്തുവാൻ സാധിക്കണം.

## 5) കടപ്പെട്ടവയുടെ കണക്കെടുത്ത് കർത്തവ്യങ്ങൾ നിർവഹിക്കുക

ചെയ്യരുതാത്തതും ചെയ്തതും ചെയ്യേണ്ടതും ചെയ്യാതിരുന്നതും പ്രത്യേകം ലിസ്റ്റിൽപ്പെടുത്തി പരിഹാരം കാണുന്നത് നല്ലതാണു്. ദൈവത്തോടും സഭയോടും സമൂഹത്തോടും നമ്മുടെ അയൽക്കാരോടും നമ്മോടുതന്നെയും എത്രയെത്ര കടപ്പാടുകളാണു് നമുക്കുള്ളതു്. അവയെ വിസ്മരിക്കുന്നതും അവഗണിക്കുന്നതും ഉചിതമല്ല. നാം നിസാരമെന്നു കരുതുന്ന പലതും ഒരുപക്ഷെ ദൂരവ്യാപകമായ പ്രത്യാഘാതങ്ങൾക്കു് ഇടവരുത്തിയേക്കാം. വിട്ടുപോയ കൃതജ്ഞതകൾ, മുടക്കിയ സുഹൃദ് സന്ദർശനങ്ങൾ, മറുപടിയെഴുതുവാൻ മറന്നുപോയ കത്തുകൾ എന്നിവയൊക്കെ നിസാരകാര്യങ്ങളല്ല. മടിമൂലം ദൈവീകമായ എത്രയെത്ര കാര്യങ്ങൾ വിട്ടുകളയുന്നു. മറവിമൂലം വിലയേറിയ കടപ്പാടുകൾ അവശേഷിപ്പിക്കുന്നു. കർത്തവ്യങ്ങൾ കാര്യമായി കണക്കിലെടുത്ത് ഒരു കാരണവശാലും അവയ്ക്ക് വിഘ്നം വരുത്തുകയില്ലെന്നുള്ള തീരുമാനം ജീവിതത്തെ സുന്ദരവും സന്തുഷ്ടവും ആക്കും.

## 6) സ്ഥായിയായ മൂല്യങ്ങൾക്ക് പ്രഥമസ്ഥാനം നൽകണം

നമ്മിൽ പലരും താൽക്കാലിക മൂല്യങ്ങൾക്കു് അമിതപ്രാധാന്യം നൽകുന്നുണ്ടു്.

# "ആഗോള റോമാസഭ" എന്ന് സ്ഥാപിതമായി?

(i)

പോർട്ടുഗീസുകാരുടെ ആഗമനത്തിനു മുമ്പ് കേരളത്തിലെ സെ. തോമസ് ക്രിസ്ത്യാനികൾ റോമൻകത്തോലിക്കരായിരുന്നു എന്ന കത്തോലിക്ക് കോൺഗ്രസ് പ്രസിഡൻറ് ശ്രീ. കച്ചിറമററത്തിൻെറ പ്രസ്താവന അർത്ഥശൂന്യവും ചരിത്രസത്യങ്ങൾക്കു നിരക്കാത്തതുമാണെന്ന് ഈ ലേഖനം സമർത്ഥിക്കുന്നു.

ഇന്ന് വത്തിക്കാൻ കേന്ദ്രമാക്കി മാർപാപ്പാമാരാൽ ഭരിക്കപ്പെടുന്നതും, ആഗോള റോമാസഭയെന്ന് സ്വയം വിശേഷിപ്പിക്കപ്പെടുന്നതുമായ സഭ, എന്നുമുതൽ നിലവിൽ വരികയുണ്ടായി എന്നും, മാർപാപ്പാമാർ 'ക്രിസ്തുവിൻെറ ലോകത്തിലെ വികാരി' എന്നു എന്നുമുതൽ സ്വയം വിളിക്കപ്പെടുവാൻ തുടങ്ങിയെന്നുമുള്ള ചരിത്ര യാഥാർത്ഥ്യങ്ങൾ, ആ സഭയുടെ ഇന്നത്തെ പ്രൗഢിയിൽ വിസ്മരിക്കപ്പെട്ടിരിക്കുകയാണ്.

## റോമാസഭ മാതൃസഭയിൽനിന്നു വിഘടിക്കുന്നു

ഇന്നറിയപ്പെടുന്ന റോമാസഭ, റോമാസാമ്രാജ്യത്തിലെ മാതൃസഭയായിരുന്ന ബൈസൻറയിൽ ഓർത്തഡോക്സ് സഭയിൽനിന്നും വിഘടിച്ച്, ഒരു സ്വതന്ത്ര സഭയായി, ഒമ്പതാം നൂററാണ്ടിൽ ആണ് നിലവിൽ വന്നത്. തുർക്കികളുടെ ആക്രമണത്തോടുകൂടി ബൈസൻറയിൽ ഓർത്തഡോക്സ് സഭ ബലഹീനമായെങ്കിലും, റഷ്യൻ ഓർത്തഡോക്സ് സഭ ആ സഭയുടെ പിന്തുടർച്ചാവകാശം നിലനിർത്തുകയുണ്ടായി.

പതിനൊന്നാം നൂററാണ്ടുമുതൽ പതിമൂന്നാം നൂററാണ്ടുവരെ യൂറോപ്പിലെ രാജ്യങ്ങൾ മുസ്ളീം ആധിപത്യത്തിൽനിന്നും യെരുശലേം നഗരത്തെ വീണ്ടെടുക്കുവാൻ നടത്തിയ കുരിശു യുദ്ധങ്ങളിലും, 15–ാം നൂററാണ്ടിൽ സ്പെയിൻകാർ അമേരിക്കാ ഭൂഖണ്ഡത്തിലും, പോർത്തുഗീസുകാർ ഇന്ത്യയിലും (പ്രത്യേകിച്ച് കേരളത്തിൽ) നടത്തിയ കൊള്ളകളിൽനിന്നും സമ്പാദിച്ച ധനത്തിൻെറ പങ്ക് റോമാ പാപ്പാമാർക്കും കിട്ടിയിരുന്നതിനാൽ, ധനസമ്പാദനത്തിൽ മികവുണ്ടാകുകയും, അങ്ങനെ ഒരു ആഗോള സഭയായി റോമിലെ സഭ ഉയരുകയും ചെയ്തു.

ഇങ്ങനെ സമാഹരിച്ച ധനം പലയിടങ്ങളിൽ നിക്ഷേപിക്കുകയും, അതിൽനിന്നും ഉള്ള വരുമാനത്തിൻെറ പങ്കു നൽകി കേരളത്തിലെ റോമൻ കത്തോലിക്കാസഭയെ നിലനിർത്തിക്കൊണ്ടു പോകുകയും ചെയ്യുന്നു. ഇങ്ങനെ ഇവിടെ കിട്ടിക്കൊണ്ടിരിക്കുന്ന ധനത്തിൻെറ ഉറവിടത്തെ തരംതാഴ്ത്തി കാണിക്കുവാൻ ഇവിടെയുള്ള റോമൻ കത്തോലിക്കാ സഭാ മേധാവികൾക്കു് വൈമനസ്യം കാണുമെന്നുള്ളത് നിശ്ചയമാണ്. അതിൻെറ പരിണിത ഫലമാണ്, റോമാസഭയുമായി കേരളത്തിന് ഒന്നാം നൂററാണ്ടു മുതൽ ബന്ധം ഉണ്ടായിരുന്നു എന്ന്, കേരള കത്തോലിക്കാ കോൺഗ്രസ് ഭാരവാഹികൾ വാദിക്കുന്നതും, ഇതിന് എതിരായി പറയുന്നതോ പഠിപ്പിക്കുന്നതോ അപമാനകരമാണെന്ന് പ്രസ്താവിക്കുകയും ചെയ്യുന്നത്. പക്ഷെ ഇന്നത്തെ ആഗോള റോമാസഭയുടെ യഥാർത്ഥ ചരിത്രത്തി

---

## 7) ഇനി പറയുക

സർവോപരി, സർവശക്തനും സൃഷ്ടാവുമായ ദൈവത്തിനു നന്ദിയർപ്പിക്കുവാൻ നമ്മുടെ ഓരോ ദിവസവും പ്രത്യേകം കരുതണം. "എൻ മനമേ യഹോവയെ വാഴ്ത്തുക. എൻെറ സർവ അന്തരംഗവുമേ യഹോവയെ വാഴ്ത്തുക. എൻ മനമേ യഹോവയെ വാഴ്ത്തുക. അവൻെറ ഉപകാരങ്ങൾ ഒന്നും മറക്കരുതു്" (സങ്കീ 103.1–2). നമുക്കു് നന്മ അനുഭവവേദ്യമാകുന്ന എല്ലാവരോടും സദാ കൃതജ്ഞത പ്രകാശിപ്പിക്കുന്ന ജീവിതരീതി നമുക്കു് ഉണ്ടാകണം. ജീവിത പരിശോധനയിൽ കൂടിയും പ്രതിഷ്ഠയിൽ കൂടിയും ആനന്ദ നിർവൃതി നേടുവാൻ നമുക്കു് ഏവർക്കും സംഗതിയാകട്ടെ.

—o—

ലേക്ക് കടന്നാൽ ഈ പ്രസ്താവനയ്ക്ക് യാതൊരു കഴമ്പും ഇല്ലെന്ന് മനസിലാക്കാവുന്നതാണ്. ആ യഥാർത്ഥ ചരിത്ര വസ്തുതകളെയാണ് ഈ ലേഖനത്തിൽ വിവരിക്കുവാൻ ഉദ്ദേശിക്കുന്നത്.

എ. ഡി. 330 മുതൽ 1453 വരെ നിലനിന്നിരുന്ന കുസ്തന്തീനോസ് പോലീസ് (ഈസ്താമ്പൂൾ) തലസ്ഥാനമായിരുന്ന 'ബൈസൻററിയം' എന്ന സാമ്രാജ്യമാണ് ലോകത്തിലെ ഒന്നാമത്തെ ക്രിസ്തീയ സാമ്രാജ്യം. ഈ സാമ്രാജ്യം നാലാം നൂററാണ്ടുവരെ റോമാസാമ്രാജ്യം എന്നറിയപ്പെട്ടിരുന്നു. ഇതിൻെറ ആദ്യകാല തലസ്ഥാന നഗരി 'റോം' നഗരത്തിൽ സ്ഥിതി ചെയ്തിരുന്നു. ഈ സാമ്രാജ്യത്തിൻെറ വ്യാപ്തി പടിഞ്ഞാറ് സ്പെയിൻ മുതൽ കിഴക്ക് പാലസ്തീൻ, മെസപ്പെത്തോമ്യാ തുടങ്ങിയ മദ്ധ്യധരണ്യാഴി തീരപ്രദേശങ്ങൾ വരെ പടർന്ന് കിടന്നിരുന്നു. തുർക്കി, ഗ്രീസ്, ഇററലി തുടങ്ങിയ തീരദേശ രാജ്യങ്ങൾ ഈ സാമ്രാജ്യത്തിൽ ഉൾപ്പെട്ടിരുന്നെങ്കിലും, ഇന്നത്തെ ജർമ്മനി, ഫ്രാൻസ്, ബെൽജിയം, തുടങ്ങിയ രാജ്യങ്ങൾ ഈ സാമ്രാജ്യത്തിൽ പെട്ടിരുന്നില്ല.

## പി. വി. മാത്യു, എറണാകുളം

റോമാസാമ്രാജ്യത്തിൻെറ ഭരണകർത്താക്കളായിരുന്ന ചക്രവർത്തിമാരെ ദൈവതുല്യരായിട്ടാണ് ജനങ്ങൾ കരുതി വണങ്ങിയിരുന്നത്. ചക്രവർത്തിമാരെ കൂടാതെ അനേകം ദേവൻമാരും ഇവർക്ക് ഉണ്ടായിരുന്നു. അവരുടെ പ്രതിമകൾ സ്ഥാപിച്ച് വന്ദിക്കുകയെന്നുള്ളത് ജനങ്ങളുടെ ആചാരവും കൂടിയായിരുന്നു.

എ. ഡി. 284-ൽ ചക്രവർത്തിപദം ഏറെറടുത്ത ഡയോക്ലീഷ്യൻ തൻെറ സാമ്രാജ്യത്തിൻെറ തലസ്ഥാനം റോമിൽനിന്നും തുർക്കിയിൽ നിക്കോമെദിയ എന്ന സ്ഥലത്തേക്ക് മാററി സ്ഥാപിച്ച് ഉരുക്കു മുഷ്ടിയോടുകൂടി സാമ്രാജ്യത്തെ ഭരിച്ചുകൊണ്ടിരുന്നു. അതേസമയം ക്രിസ്തുമതത്തെ കഠിനമായി പീഡിപ്പിക്കുകയും ചെയ്തു. ഈ പീഡനത്തിൽ നിന്നും രക്ഷപ്പെട്ടാണ്, മെസപ്പെത്തോമ്യായിലെ ക്രിസ്ത്യാനികൾ ദാവീദ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ മലങ്കരയിലേക്ക് കുടിയേറിയത്. ഈ കുടിയേററമാണ് ഒന്നാം സുറിയാനി കുടിയേററമായി മലങ്കര നസ്രാണി ചരിത്രം കാണിച്ചുതരുന്നത്. ഈ കുടിയേററക്കാർക്ക് റോമിലെ പാത്രിയർക്കീസു (പാപ്പാ) മായി യാതൊരു ബന്ധവും ഇല്ലായിരുന്നു. ഇവർക്കുണ്ടായിരുന്ന ബന്ധം ബാബിലോൺ സഭയുമായിട്ടായിരുന്നു. നെസ്തോറിയ സഭ അന്ന് നിലവിൽ

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്




സാറാമ്മ മാത്യു.




മേരികുട്ടി സൈമൺ.




ഒരു വിശ്വാസി,




റയിച്ചൽ ഉമ്മൻ. ഒരു വിശ്വാസി.

വന്നിട്ടില്ലായിരുന്നതിനാൽ അവരുമായും ഈകൂടിയേററക്കാർക്ക് ബന്ധം ഇല്ലായിരുന്നു.

ഡയോക്ളീഷ്യന് ശേഷം, കോൺസ്ററന്റൈയിൽ ഒന്നാമൻ, ചക്രവർത്തിപദത്തിൽ എത്തി. ഇദ്ദേഹം ക്രിസ്ത്യാനികളെ റോമാസാമ്രാജ്യത്തിൽ പീഡിപ്പിക്കുന്നത്, എ. ഡി. 313–ൽ നിരോധിക്കുകയുണ്ടായി. ഈ പീഡനം തുടർന്ന് കൊണ്ടു പോയാൽ റോമാ സാമ്രാജ്യത്തിന്റെ നിലനില്പുതന്നെ അപകടത്തിലാകുമെന്ന് കണ്ടതിനാലാണ് അപ്രകാരം നിരോധിച്ചത്.

കോൺസ്ററന്റയിൻ നിക്കോമെദിയായ്ക്ക് സമീപം (തുർക്കിയിൽ) 'ബൈസന്റിയം' എന്ന സ്ഥലത്ത് പുതിയ ഒരു തലസ്ഥാന നഗരം പടുത്തുയർത്തി. അതിമനോഹരമായ ഈ നഗരത്തിന്, കുസ്തന്തീനോസ് പോലീസ് എന്ന പേര് ജനങ്ങൾ നല്കുകയുമുണ്ടായി. റോമാ സാമ്രാജ്യത്തിന്റെ തലസ്ഥാനവും, സഭയുടെ ആസ്ഥാനവും 'ബൈസന്റിയാ'യിൽ ആയതുകൊണ്ടു ആ സഭ 'ബൈസന്റയിൻ ഓർത്തഡോക്സ് സഭ' എന്ന് ചരിത്രത്തിൽ അറിയപ്പെടുന്നു. ഓർത്തഡോക്സ് എന്നതിന് അർത്ഥം, വിശുദ്ധ സുന്നഹദോസുകളിൽ എടുത്ത തീരുമാനങ്ങളെ അംഗീകരിക്കുന്ന സ്തുതി ചൊവ്വാകപ്പെട്ട സഭയെന്നാണ്. ഇതരരെ 'ശീശ്മക'ളെന്നും വിളിച്ചിരുന്നു.

കോൺസ്ററന്റയിൻ ചക്രവർത്തി റോമാ സാമ്രാജ്യ ഭരണകർത്താവായി ശക്തനായി തീർന്നപ്പോൾ, ക്രിസ്തുമതത്തെ റോമാ സാമ്രാജ്യത്തിന്റെ രാജകീയ മതമായി അംഗീകരിച്ചു. കൂടാതെ റോമാ പാർലമെന്റ് (സെനററ്) അംഗങ്ങൾ ഇദ്ദേഹത്തിന് അപ്പസ്തോലന്മാരുടെ പദവി നല്കി പതിമൂന്നാമത്തെ (വി. പൗലോസ് അപ്പസ്തോലന്റെ പിൻഗാമി എന്ന നിലയിൽ) അപ്പസ്തോലനായി അംഗീകരിക്കുകയാണുണ്ടായത്.

റോമാ സാമ്രാജ്യത്തിലെ, രാജകീയ മതമായ ബൈസന്റയിൽ ഓർത്തഡോക്സ് സഭയെ നാല് പാത്രിയർക്കീസന്മാരുടെ ഭരണാധികാരത്തിൻ കീഴിൽ ആക്കുകയുണ്ടായി. അവരുടെ നിയമനങ്ങൾ ചക്രവർത്തിമാർ നടത്തുകയാണ് പതിവായിരുന്നത്. ഇങ്ങിനെ നിയമിതരായ നാല് പാത്രിയർക്കീസന്മാരുടെ ആസ്ഥാനങ്ങൾ റോം, കുസ്തന്തീനോസ് പോലീസ്, അന്തോഖ്യാ, അലക്സാന്ത്രിയാ എന്നിവയാണ്.

ബൈസന്റയിൽ ഓർത്തഡോക്സ് സഭയിലെ ആദ്യത്തെ എട്ട് സുന്നഹദോസുകൾ വിളിച്ചു കൂട്ടിയത് റോമാ സാമ്രാജ്യ ഭരണാധികാരികൾ ആയിരുന്നു. അല്ലാതെ റോമിലെ പാത്രിയർക്കീസോ, മററ് പാത്രിയർക്കീസന്മാരോ അല്ലായിരുന്നു. ആദ്യത്തെ എട്ട് സാർവത്രിക സുന്നഹദോസ് വിളിച്ചുകൂട്ടിയ ചക്രവർത്തിമാരുടെ പേരുകളും, കൂടിയ സ്ഥലത്തിന്റെ പേരുകളും, വർഷവും താഴെ കൊടുക്കുന്നു.

1. കോൺസ്ററന്റയിൽ ഒന്നാമൻ – നിഖ്യാ – 325 എ. ഡി.
2. ഗ്രാഷ്യൻ – കുസതന്തീനോസ് പോലീസ് – 381 എ. ഡി.
3. ഹൊറാണോറിയസ് – എഫേസൂസ് – 431 എ. ഡി.
4. മാഴ്സിയാൻ – കൽക്കദോന്യ – 451 എ ഡി.
5. ജെസ്ററീനിയാൻ – കുസ്തന്തീനോസ് പോലീസ് – 533 എ ഡി.
6. പൊഗൊണോത്തൂസ് – കുസ്തന്തീനോസ് പോലീസ് – 680 എ. ഡി.
7. ഐറേനിയ ചക്രവർത്തിനി – നിഖ്യാ – 787 എ. ഡി.
8. ബാസിൽ – കുസ്തന്തീനോസ് പോലീസ് – 869 എ. ഡി.

ഇതിൽ ആദ്യത്തെ മൂന്ന് സുന്നഹദോസകളെ മാത്രം അംഗീകരിക്കുന്ന കിഴക്കുള്ള (പേർഷ്യയിലെയും) ഓർത്തഡോക്സ് സഭകൾ 'കുറഞ്ഞ' (Lesser) സഭകളെന്നും, ഇതര ഓർത്തഡോക്സ് സഭകൾ 'തികവുള്ള'വയെന്നും ഇപ്പോഴും അറിയപ്പെടുന്നു. നെസ്തോറിയ സഭ ആദ്യത്തെ രണ്ട് സുന്നഹദോസുകളെ അംഗീകരിക്കുന്നുള്ളു. അതേ സമയം റഷ്യൻ ഓർത്തഡോക്സ് സഭ ആദ്യത്തെ ഏഴ് സുന്നഹദോസുകളെ അംഗീകരിക്കുന്നു.

## റോം വിഘടിക്കുന്നു

എ. ഡി. 800–മാണ്ടിൽ അക്കാലത്തെ ചക്രവർത്തിയുടെ പേരിൽതന്നെ അറിയപ്പെട്ടിരുന്ന റോമിലെ പാത്രിയർക്കീസായ ലിയോ മൂന്നാമൻ, റോമാ സാമ്രാജ്യത്തിന്റെ കീഴിൽ അല്ലാതിരുന്ന രാജ്യങ്ങൾ (ഫ്രാൻസ്, ബെൽജിയം, ഹോളണ്ട്, ജെർമ്മനി തുടങ്ങിയവ) ഉൾപ്പെട്ടതുമായ ഫ്രാങ്കിഷ് രാജ്യത്തെ രാജാവായി ചാൾസിനെ (Charlemagne) കിരീടധാരണം നടത്തി, വിശുദ്ധ റോമാ നഗരത്തിന് ബീജാവാപം നല്കുകയുണ്ടായി. ഇതോടുകൂടി റോമിലെ പാത്രിയർക്കീസ്, ബൈസന്റയിൻ ഓർത്തഡോക്സ് സഭയിൽനിന്നും വിഘടിച്ച് റോമൻ കത്തോലിക്കാ സഭയ്ക്ക് തുടക്കം കുറിക്കുകയും, അങ്ങനെ റോമിലെ പാത്രിയർക്കീ

# മരിച്ചവർക്കു വേണ്ടിയുള്ള പ്രാർത്ഥനയും, പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയ്ക്കുള്ള അപേക്ഷയും

ഫാ. കെ. ഓ. തോമസ് എം. എ.

## 1. മരിച്ചുപോയവർക്കു വേണ്ടിയുള്ള പ്രാർത്ഥന

മരിച്ചു പോയവർക്കു വേണ്ടിയുള്ള പ്രാർത്ഥനയും പരിശുദ്ധന്മാരോടും ശുദ്ധിമതികളോടുമുള്ള മദ്ധ്യസ്ഥ പ്രാർത്ഥനയും, എല്ലാ പൂർവീക സഭകളിലും ആദ്യകാലം മുതൽ നിലനിന്നു പോരുന്നതാണ്. നമ്മുടെ സഭയുടെ എല്ലാ ആരാധനകളിലും പ്രാർത്ഥനകളിലും ഇവ സുപ്രധാനമായ ഒരു സ്ഥാനം വഹിക്കുന്നു. എങ്കിലും അതിന്റെ അർത്ഥവും പ്രസക്തിയും പലർക്കും അറിഞ്ഞുകൂടാ. മാത്രമല്ല ഇവയിൽ വിശ്വാസമില്ലാത്ത പ്രോട്ടസ്റ്റന്റ് സഭക്കാർ ഉന്നയിക്കുന്ന വാദമുഖങ്ങളെ നേരിടാനും പലരും അശക്തരാണ്. ഈ പശ്ചാത്തലത്തിൽ അവയെപ്പററി സാമാന്യമായി പഠിച്ചിരിക്കേണ്ടത് ആവശ്യമാണ്.

മരിച്ചു പോയവർക്കു വേണ്ടിയുള്ള പ്രാർത്ഥനയിലും പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയിലും വിശ്വസിക്കാത്തവർ ഇവയ്ക്കെതിരായി പല ന്യായവാദങ്ങളും ഉന്നയിക്കുന്നുണ്ട്. അവ പരിശോധിക്കാം. അവയിൽ ഏററവും പ്രധാനമായത്, ഇവ വേദപുസ്തകാധിഷ്ടിതമല്ലെന്നു മാത്രമല്ല, അതിന് തികച്ചും എതിരാണെന്നുള്ളതാണ്. അതിനു തെളിവായി ''മരിച്ചവരും മൗനതയിൽ ഇറങ്ങിയവർ ആരും യഹോവയെ സ്തുതിക്കുന്നില്ല'' (സങ്കീർത്തനം 115:17) എന്നുള്ള വേദഭാഗം ചൂണ്ടിക്കാണിക്കുന്നു. എന്നാൽ അതിന്റെ അടുത്ത വാക്യം (സങ്കീർത്തനം 115: 18) ''നാമോ ഇന്നു മുതൽ എന്നേക്കും യഹോവയെ വാഴ്ത്തും'' എന്നുള്ള ഭാഗം കൂടി ചേർത്തു ചിന്തിച്ചാൽ തെററിദ്ധാരണ നീങ്ങുന്നതാണ്. നാമോ എന്നേക്കും വാഴ്ത്തും എന്നു പറയുന്നതിനാൽ അതിന്റെ പരിധി ഈ ലോകത്തിൽ ഒതുങ്ങി നിൽക്കുന്നതല്ലല്ലൊ. അതുകൊണ്ട് മരിച്ചവരും മൗനതയിൽ ഇറങ്ങുന്നവരും വിശ്വാസത്തിലും പ്രത്യാശയിലും കടന്നു പോയവരെന്നു സ്പഷ്ടം.

മരിച്ചവരുടെ എണ്ണം ചുരുക്കമാകകൊണ്ടും, ക്രിസ്തുവിന്റെ മഹത്വ പ്രത്യക്ഷത ഉടനെ ഉണ്ടാകുമെന്ന് പ്രതീക്ഷിച്ചിരുന്നതു കൊണ്ടും, മരിച്ചവരുമായിട്ടുള്ള ബന്ധം, ആദിമ സഭയ്ക്ക് ഒരു പ്രശ്നമായിരുന്നില്ല. അതുകൊണ്ട് അതിനെപ്പററി കാര്യമായി പുതിയ നിയമത്തിൽ പ്രതിപാദിച്ചിട്ടില്ല. എങ്കിലും പൗലോസ് അപ്പസ്തോലൻ മരിച്ചുപോയ ഒനേസിഫെരേസിനു വേണ്ടി പ്രാർത്ഥിക്കുന്നതായി II തിമോത്തി 1: 18–ൽ രേഖപ്പെടുത്തിയിരിക്കുന്നത് ശ്രദ്ധാർഹമാണ്. മരിച്ചുപോയ ചുരുക്കം ചിലർ എങ്ങിനെ കർത്താവിനെ എതിരേല്ക്കും എന്നുള്ള തെസസലോനിക്യ സഭയുടെ പ്രശ്നത്തിന് വി. പൗലൂസ് നൽകിയ വ്യക്തമായ മറുപടി തെസസലോനിക്യ 4: 13–18 വരെ വാക്യങ്ങളിൽ കൊടുത്തിട്ടുണ്ട്.

മരിച്ചു പോയവർക്കു വേണ്ടി പ്രാർത്ഥിക്കുന്നത് വേദാനുസരണമാണെന്നു മാത്രമല്ല, അതു കൂടിയേ തീരൂ എന്നുള്ളത് വേദപുസ്തക പഠിതാക്കൾക്ക് നിഷ്പ്രയാസം മനസ്സിലാക്കാവുന്നതാണ്. ശാരീരിക മരണം ഒരു വിശ്വാസിയുടെ ആത്മാവിനെ ക്രിസ്തുവിൽ നിന്നു വേർപ്പെടുത്തുന്നില്ലെന്നും (റോമർ 3: 38–39) മരണശേഷം ആ ആത്മാവ് ക്രിസ്തുവിനോടുകൂടെ ഇരിക്കുന്നുവെന്നും (ലൂക്കോസ് 23: 48) മരിച്ചു പോയ

---

സന്മാർ വിശുദ്ധ റോമാ സാമ്രാജ്യത്തിലെ, വിശുദ്ധ റോമാ പാപ്പാമാരായി അറിയപ്പെടുകയും ചെയ്തു.

ചാറത്സ് ചക്രവർത്തി ഇററലിയും പിടിച്ചെടുത്ത് തന്റെ സാമ്രാജ്യത്തോട് ചേർത്തതിനാൽ റോമാ പാപ്പാമാർക്ക് ശക്തി വർദ്ധിക്കുകയും തൽഫലമായി മാതൃസഭയായിരുന്ന ബൈസന്റയിൽ ഓർത്തഡോക്സ് സഭയെ ധിക്കരിക്കുവാനുള്ള തന്റേടം കൈവരിക്കുകയും ചെയ്തു. ചുരുക്കത്തിൽ കാലക്രമത്തിൽ പുതിയ റോമാ സാമ്രാജ്യത്തിലെ ഭരണകർത്താക്കന്മാർ, മാർപാപ്പാമാരുടെ വരുതിയിൽ കഴിയേണ്ടവരായി തീർന്നു.

(തുടരും)

വർക്കു് കൂട്ടായ്മ ആചരിക്കത്തക്ക വ്യക്തിത്വം ഉണ്ടെന്നും (ലൂക്കോസ് 9: 3 –31) മററും വേദപുസ്തകം വ്യക്തമായി പഠിപ്പിക്കുന്നു. ''വിട്ടു പിരിഞ്ഞ് ക്രിസ്തുവിനോടു കൂടെ ഇരിപ്പാൻ എനിക്കാകാംക്ഷയുണ്ടു്; അതു് അത്യുത്തമമല്ലൊ'' എന്നും; (ഫിലിപ്പി 1: 23) ''ശരീരം വിട്ടു് ക്രിസ്തുവിനോടു കൂടെ വസിപ്പാൻ അധികം ഇഷ്ടപ്പെടുന്നു'' (2 കോറിന്ത്യ 5: 9) എന്നും തുടങ്ങിയ വി. പൗലൂസിൻെറ പ്രസ്താവനകൾ വളരെ ശ്രദ്ധേയങ്ങളാണ്. ക്രിസ്തുവിൽ നിദ്ര പ്രാപിക്കുന്നവർ, തൻെറ ശരീരമാകുന്ന സഭയുടെ അദൃശ്യ വിഭാഗത്തിൽ പെട്ടവരും, ഈ ലോകത്തിൽ വിശ്വാസികളായി ജീവിക്കുന്നവർ ദൃശ്യ വിഭാഗത്തിൽ പെട്ടവരുമാകുന്നു. അങ്ങിനെ ദൃശ്യവും അദൃശ്യവുമായ വിഭാഗങ്ങൾ ഉൾക്കൊള്ളുന്ന ഏക ശരീരത്തിൻെറ തല ക്രിസ്തുവാകുന്നു. ഇങ്ങിനെയുള്ള ശരീരത്തിലെ അവയവങ്ങളാകുന്ന വ്യക്തികൾ തമ്മിൽ കൂട്ടായ്മ പാടില്ലെന്നു് പറയുന്നതു് തികച്ചും തെററാണ്. സഭയുടെ ആത്മീയ വളർച്ചയ്ക്കും കൂട്ടായ്മയുടെ ദൃഢീകരണത്തിനും പരസ്പരമുള്ള പ്രാർത്ഥനാസംസർഗം അത്യാവശ്യമാണ്.

ക്രിസ്തുവിൽ മരിച്ചവർ ഒന്നും അറിയാത്തവരായി, നിർജീവരെപ്പോലെ, കർത്താവിൻെറ മഹത്വ പ്രത്യക്ഷത വരെ കുഴിമാടങ്ങളിൽ സ്ഥിതി ചെയ്യുന്നു എന്നുള്ള ചിന്താഗതി തികച്ചും വേദാനുസരണമല്ല.

ശരീരം വിട്ടാലും നാം ദൈവത്തെ പ്രസാദിപ്പിക്കുമെന്നു് വി. പൗലോസ് പറയുന്നു. (II കൊറി 5: 9) അതിനാൽ ആത്മാക്കൾ ദൈവത്തെ പ്രസാദിപ്പിക്കുന്നതിനു വേണ്ടി അതിനുള്ള കൃപ ദൈവം അവർക്കു കൊടുക്കുവാനായി നാം പ്രാർത്ഥിക്കേണ്ടതല്ലേ?

ധനവാൻെറയും ലാസറിൻെറയും ഉപമയിൽ (ലൂക്കോസ് 16: 19–31) അബ്രഹാം പിതാവ് ''ഞങ്ങൾക്കും നിങ്ങൾക്കും നടുവേ വലിയൊരു പിളർപ്പുണ്ടാക്കിയിരിക്കുന്നു. ഇവിടെ നിന്നു് നിങ്ങളുടെ അടുക്കൽ കടന്നു വരുവാൻ ഇച്ഛിക്കുന്നവർക്കു കഴിവില്ല; അവിടെ നിന്നു് ഞങ്ങളുടെ അടുക്കൽ കടന്നു വരുവാനും പാടില്ല'' (വാക്യം 26) എന്നു പറഞ്ഞിരിക്കുന്നതിനാൽ മരിച്ചവർ നമ്മുടെ പ്രാർത്ഥനയാൽ രക്ഷ പ്രാപിക്കയില്ലെന്നുള്ളതു് വ്യക്തമാണെന്നു് നവീകരണക്കാർ ചൂണ്ടിക്കാണിക്കുന്നു. രക്ഷാർഹരല്ലാതെ അവിശ്വാസികളായി മരിച്ചു പോയവരെ നമ്മുടെ പ്രാർത്ഥനയാൽ രക്ഷിക്കാമെന്നുള്ള ഉപദേശം സഭക്കില്ല. ''വിശ്വാസികളായി മരിച്ചു പോയവരെ അബ്രഹാമിൻെറയും യിസഹാക്കിൻെറയും യാക്കോബിൻെറയും മടിയിൽ പാർപ്പിക്കണമെ'' എന്നാണല്ലൊ ഒൻപതാം മണി നേരത്തെ പ്രാർത്ഥനയിൽ നാം ചൊല്ലുന്നതു്. എന്നാൽ വിശ്വാസികളേയും അവിശ്വാസികളേയും കൃത്യമായി തിരിച്ചെടുക്കുന്നതിനു് സാദ്ധ്യമല്ലാത്തതിനാൽ എല്ലാവർക്കും വേണ്ടി പ്രാർത്ഥിക്കുന്നു എന്നു മാത്രം. അതുകൊണ്ടു് അവിശ്വാസികൾക്കു് ഗുണം ലഭിച്ചില്ലെങ്കിലും, പ്രാർത്ഥിക്കുന്നവർക്കു് ഗുണം ലഭിക്കാതിരിക്കയില്ല.

മാനസാന്തരം സാദ്ധ്യമല്ലാത്ത അവസ്ഥയിൽ എത്തിച്ചേർന്നവർക്കു് വേണ്ടി പ്രാർത്ഥിച്ചതുകൊണ്ടു് പ്രയോജനമില്ല. അങ്ങനെയുള്ള അവസ്ഥയിൽ എത്തിച്ചേർന്നിട്ടില്ലാത്തവർക്കു് നമ്മുടെ പ്രാർത്ഥനമൂലം മാനസാന്തരത്തിനു് ഇടവരുന്നതാണ് എന്നു് വിശ്വസിക്കാം.

അവിശ്വാസികൾക്കു് നമ്മുടെ പ്രാർത്ഥന ഗുണം ചെയ്യുകയില്ല, വിശ്വാസികൾക്കു് നമ്മുടെ പ്രാർത്ഥനയുടെ ആവശ്യമില്ല, അതുകൊണ്ടു് ഏതു വിധത്തിലായാലും മരിച്ചുപോയവർക്കു വേണ്ടി പ്രാർത്ഥിക്കുന്നതു് അനാവശ്യമാണ് എന്നു പറയുന്ന നവീകരണക്കാർ ഉണ്ടു്. വിശ്വാസിക്കു് നമ്മുടെ പ്രാർത്ഥന ആവശ്യമില്ലെന്നു് പറയുന്നതു് തെററാണ്. വി. പൗലോസ് തനിക്കു് വേണ്ടി

പ്രാർത്ഥിപ്പാൻ ആവശ്യപ്പെട്ടതിൽ നിന്നും മററുള്ളവരുടെ പ്രാർത്ഥന ആവശ്യമാണെന്ന് കാണാം (എഫേ. 6: 18 നോക്കുക). മാത്രവുമല്ല പ്രാർത്ഥനയുടെ മർമ്മം സംസർഗമാണ്. ഒരു വിശ്വാസിക്ക് ക്രിസ്തുവിനോടും, ക്രിസ്തു വഴിയായി മററുള്ളവരോടും കൂട്ടായ്മ ഉണ്ടായേ മതിയാവൂ. അതിൽ നിന്ന് നിദ്ര പ്രാപിച്ചവരെ ഒഴിവാക്കാനും പാടില്ല. മരിച്ചു പോയവരോടുള്ള നമ്മുടെ കൃതജ്ഞതയും, സ്നേഹവും കടപ്പാടും പ്രകടമാക്കുന്നത് അവർക്കു വേണ്ടിയുള്ള പ്രാർത്ഥന തുടങ്ങിയ മാർഗങ്ങളിൽ കൂടിയാണ്. മരിച്ചു പോയവർക്ക് വേണ്ടി പ്രാർത്ഥിക്കാത്തവർ മരിച്ചു പോയവരെ സ്നേഹിക്കുന്നവരല്ല.

മരിച്ചു പോയവരെ ഓർക്കുകയും അവർക്കു വേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുക എന്നുള്ളത് എല്ലാവരിലും സ്വഭാവേനെയുള്ള ഒരു സവിശേഷതയാണ്. ഈ പ്രാർത്ഥന തെററാണെന്ന് പഠിപ്പിക്കുന്ന ഒരു സഭയിലെ ഭക്തനും ജ്ഞാനിയുമായ ഒരാൾ പറയുകയുണ്ടായി, സഭ, മരിച്ചവർക്കു വേണ്ടി പ്രാർത്ഥിക്കരുതെന്ന് ഉപദേശിക്കാതിരുന്നാൽ മതി ആളുകൾ സ്വയമേ അവർക്കുവേണ്ടി പ്രാർത്ഥിച്ചുകൊള്ളുമെന്ന്.

പരിശുദ്ധാത്മാവിന് എതിരായ പാപം ഇഹത്തിലും പരത്തിലും ക്ഷമിക്കയില്ല എന്ന് കർത്താവ് പഠിപ്പിച്ചിരിക്കുന്നതിനാൽ, പരലോകത്തിൽ ക്ഷമിക്കുന്ന പാപങ്ങൾ ഉണ്ടെന്നുള്ളത് വ്യക്തമാണല്ലോ. മരണത്തിനല്ലാത്ത ലഘുപാപങ്ങൾ നമ്മുടെ പ്രാർത്ഥന മൂലം ക്ഷമിക്കപ്പെടുമെന്ന് ന്യായമായി അനുമാനിക്കാം (1 യോഹന്നാൻ 5: 16). അതുകൊണ്ട് മരിച്ചുപോയവരുടെ പാപങ്ങൾ ക്ഷമിക്കുന്നതിനായി പ്രാർത്ഥിക്കുന്നതും നല്ലതാണ്.

## 2. പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥപ്രാർത്ഥനയ്ക്ക് വേണ്ടിയുള്ള അപേക്ഷ

മരിച്ചു പോയവർക്കു വേണ്ടിയുള്ള പ്രാർത്ഥനയും പരിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥ

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







ഒരു വിശ്വാസി, തിരുവനന്തപുരം.







തോമസ്, കൊഹിമ.

ഒരു വിശ്വാസി, കൊച്ചി.

മിസ്സസ്. മോളി അലക്സ്.

പ്രാർത്ഥനയ്ക്കുവേണ്ടിയുള്ള അപേക്ഷയും യോജിച്ച് ഒന്നായി പോകുന്ന വിഷയങ്ങളാണ്. മേൽപ്പറഞ്ഞ കാര്യങ്ങളെല്ലാം ഈ വിഷയത്തിനും ഉപോൽബലകങ്ങളാണ്. നാം അവർക്കു (മരിച്ചുപോയ സാധാരണക്കാർക്കും പരിശുദ്ധന്മാർക്കും) വേണ്ടിയും അവർ നമുക്കു വേണ്ടിയും പ്രാർത്ഥിക്കുന്നു. എന്നാൽ ഇവ നിഷിദ്ധമായി നവീകരണക്കാർ കരുതുന്നു.

സ്വർഗസ്ഥനായ പിതാവിനെ ''അബാ പിതാവെ'' എന്നു വിളിക്കാൻ അർഹരായ ദൈവമക്കൾക്ക് പിതാവിനോടു നേരിട്ടു പ്രാർത്ഥിക്കാമെന്നും, അതിന് മററു മദ്ധ്യസ്ഥന്മാരുടെ ശുപാർശ ഒന്നും ആവശ്യമില്ലെന്നും, അങ്ങിനെ ചെയ്യുന്നത്, ദൈവത്തിനും മനുഷ്യനും ഇടയ്ക്കുള്ള ഏക മദ്ധ്യസ്ഥനായ യേശുവിൻെറ സ്ഥാനത്തിന് എതിരാണെന്നും, അതുകൊണ്ട് പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥ പ്രാർത്ഥന തെററാണെന്നും നവീകരണക്കാർ പറയുന്നു. എന്നാൽ ഇത് കേവലം ബാലിശമായ ചിന്താഗതിയാണ്. ജീവിച്ചിരിക്കുന്നവർ പരസ്പരം പ്രാർത്ഥിക്കുന്നത് വേദപുസ്തകത്തിൽ ഉടനീളം കാണുന്ന സംഗതിയാണ്. സഭ അപ്പസ്തോലന്മാർക്കു വേണ്ടിയും അവർ സഭയ്ക്കു വേണ്ടിയും പ്രാർത്ഥിക്കയും, അങ്ങിനെ ചെയ്യാൻ ആവശ്യപ്പെടുകയും ചെയ്യുന്നതായി കാണാം (എഫേസ്സി 6: 20; കൊലോസ്യർ 4: 12; യാക്കോബ് 5: 14–16). മദ്ധ്യസ്ഥ പ്രാർത്ഥന ക്രിസ്തീയ ജീവിതത്തിൻെറ ഒരു അവിഭാജ്യ ഘടകമാണ് എന്നുള്ളത് എല്ലാവരും ഒരുപോലെ സമ്മതിക്കുന്നതാണ്. ദൈവത്തോട് നേരിട്ടു പ്രാർത്ഥിക്കുവാൻ അവകാശമുള്ളവരാണ് ഇപ്രകാരം മദ്ധ്യസ്ഥ പ്രാർത്ഥന നടത്തുന്നത്; അതുകൊണ്ട് യേശുവിൻെറ ഏക മദ്ധ്യസ്ഥൻ എന്നുള്ള സ്ഥാനത്തിന് ഭംഗം ഒന്നും വരുന്നില്ലെങ്കിൽ മരിച്ചുപോയ പരിശുദ്ധന്മാർ വഴിയുള്ള മദ്ധ്യസ്ഥ പ്രാർത്ഥനകൊണ്ടും ദോഷം ഒന്നും ഉണ്ടാകുകയില്ല.

പിന്നെ ഉന്നയിക്കാവുന്ന ഏക തടസ്സം മരിച്ചുപോയവർക്കു പ്രാർത്ഥിക്കാൻ കഴിവില്ല എന്നുള്ളതാണ്. ഇതു നവീകരണക്കാരുടെ തെററിദ്ധാരണ മാത്രമാണ്. അവർക്ക് പ്രാർത്ഥിപ്പാനുള്ള കഴിവുണ്ടെന്നുള്ളതാണ് സത്യം. നല്ല ആളുകൾ മാത്രമല്ല, യാതന അനുഭവിക്കുന്ന ധനവാൻ പോലും തൻെറ സഹോദരന്മാർക്കു വേണ്ടി മദ്ധ്യസ്ഥ പ്രാർത്ഥന നടത്തുന്നതായി ധനവാൻെറയും ലാസറിൻെറയും ഉപമയിൽനിന്ന് കാണാമല്ലോ. വെളി 9: 17-ൽ ആത്മാക്കൾ രാപകൽ ആരാധിക്കുന്നതായി പറയുന്നു.

ഈ ലോകത്തിൽ ദൈവേഷ്ടം ചെയ്ത് രക്തസാക്ഷികളായും അല്ലാതെയും തൻെറ സ്നേഹഭാജനങ്ങളായി അവിടത്തെ സമക്ഷം എത്തിച്ചേർന്നിരിക്കുന്ന പരിശുദ്ധന്മാരും പരിശുദ്ധമതികളും നമ്മോടൊപ്പം, നമുക്കുവേണ്ടി നടത്തുന്ന പ്രാർത്ഥനയുടെ ശക്തിയും പ്രയോജനവും വില തീരാത്തതാണ്. പഴയ നിയമത്തിൽ അബ്രഹാമിൻെറ സോദോം ഗോമോറയ്ക്കു വേണ്ടിയുള്ള മദ്ധ്യസ്ഥ പ്രാർത്ഥനയും (ഉല്പത്തി 18: 23–33) കാനായിലെ കല്യാണത്തിൽ കന്യകമറിയാമിൻെറ മദ്ധ്യസ്ഥത മൂലം വെള്ളം വീഞ്ഞാക്കി കൊടുത്തതും നല്ല ദൃഷ്ടാന്തങ്ങളാണ്. ''നീതിമാൻെറ ശ്രദ്ധയോടു കൂടിയ പ്രാർത്ഥന വളരെ ഫലിക്കുന്നു (വി. യാക്കോ 5: 15) എന്ന് വി. യാക്കോബ് ശ്ലീഹ സാക്ഷിക്കുന്നു.

മരിച്ചുപോയ വിശുദ്ധന്മാരുമായുള്ള കൂട്ടായ്മ, അവരെപ്പോലെ ഭക്തരായി ജീവിക്കാൻ നമുക്കുള്ള ഉത്തരവാദിത്വം വർദ്ധിപ്പിക്കുകയും അവരുടെ മാതൃകാജീവിതം നമുക്കു പ്രയോജനം തരികയും ചെയ്യും. അവരെ ബഹുമാനിക്കയും സ്നേഹിക്കയും, ആദരിക്കയും നമുക്കു വേണ്ടി പ്രാർത്ഥിപ്പാൻ അപേക്ഷിക്കുകയും ചെയ്യുകയല്ലാതെ അവരെ ദേവന്മാരും ദേവിമാരുമായി പരിഗണിക്കുന്നതു ശരിയല്ല. നാം അവരുടെ ആത്മീക വളർച്ചക്കു വേണ്ടിയും പ്രാർത്ഥിക്കുന്നുണ്ട് എന്നുള്ളതും പ്രത്യേകം സ്മരണീയമാണ്.

മരിച്ചുപോയവർക്കു വേണ്ടിയുള്ള പ്രാർത്ഥനയും, പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥ പ്രാർത്ഥനയ്ക്ക് വേണ്ടിയുള്ള അപേക്ഷയും തികച്ചും വേദാനുസരണവും, പ്രയോജനകരവും ആണെങ്കിലും, പ്രായോഗിക ജീവിതത്തിൽ പല അപാകതകളും തെററായ പ്രവണതകളും ഉണ്ടാകുന്നുണ്ടെന്നുള്ളത് സത്യമാണ്. അതിൻെറ അടിസ്ഥാന കാരണം ക്രിസ്തുവുമായുള്ള നമ്മുടെ ബന്ധം ശരിയാകാത്തതാണ്. ലോകത്തിൽ എങ്ങിനെ ജീവിച്ചാലും മരണാനന്തര പ്രാർത്ഥനകൾ കൊണ്ടും മററും രക്ഷപ്പെടാമെന്നു കരുതി ജീവിക്കുന്നവർ ഉണ്ട്. ക്രിസ്തുവിനെ അനുസരിക്കയോ സ്നേഹിക്കയോ ചെയ്യാതെ, വെറും ഭൗതിക അനുഗ്രഹങ്ങൾക്കു വേണ്ടി മാത്രം കന്യകമറിയമിനോടും മററും പ്രാർത്ഥിപ്പിക്കുന്നവർ വളരെയേറെയുണ്ട്. ഇങ്ങിനെയുള്ള ദുഷിപ്പുകൾ മരിച്ചവർക്കു വേണ്ടിയുള്ള പ്രാർത്ഥനയും പരിശുദ്ധന്മാരുടെ

# മലങ്കര നസ്രാണികളും ജാതിത്തലവന്മാരും

## മഹാനായ ഒന്നാം മാർത്തോമ്മാ (തുടർച്ച)

### ഒരു സമാധാന ഉടമ്പടി

വയിസറോയ് ഫിലിപ്പ് മസ്ക്രെനസിന്റെ മദ്ധ്യസ്ഥതയിൽ രമ്യതയിലെത്തിയ ഗാർഷ്യാ മെത്രാനും, തോമ്മാ അർക്കദിയാക്കോനും ഒപ്പുവച്ച രാജി ഉടമ്പടി കാനോൻ പണ്ഡിതനായ ഗാർഷ്യാ യുടെ നിശിത മേധാശക്തിയിൽനിന്ന് പ്രയോഗിക്കപ്പെട്ട ചില പ്രത്യേക വാക്കുകളടങ്ങിയവയായിരുന്നു. അവ പ്രത്യക്ഷത്തിൽ അർക്കദിയാക്കോന് അനുകൂലമായി സാധാരണക്കാർക്കു തോന്നിയാലും നേരെ വിപരീത ഫലത്തിൽ എത്തിക്കുന്നവിധം അർത്ഥമുള്ളവയായിരുന്നു. അത് സമാധാനത്തിനു പകരം അവർ തമ്മിലുള്ള തർക്കങ്ങൾക്ക് പുതിയ വിഷയങ്ങൾ ഉണ്ടാക്കി അതിനെ മുന്നേറുവാൻ മാത്രമാണ് ഉപകരിക്കപ്പെട്ടത്. അർക്കദിയാക്കോന്റെ ഭാവനകളും തദനുസൃത നടപടികളും ഉടമ്പടിയിലെ നിരോധന വ്യവസ്ഥമൂലം നിഷ്ഫലമാക്കപ്പെട്ടു എന്ന് ഗാർഷ്യാ മനസിൽ ആശ്വാസപ്പെട്ടു. അദ്ദേഹം കരുത്തനായ മേലധികാരി എന്ന് കാണിക്കുവാൻ, അർക്കദിയാക്കോന്റെ ശമ്പളം തീർത്തുകൊടുക്കുകയും അർക്കദിയാക്കോനാൽ നാമനിർദേശം ചെയ്യപ്പെട്ട (ശുപാർശ) അഞ്ചാളുകൾക്ക് പട്ടം കൊടുക്കുകയും ചെയ്തു. (അർക്കദിയാക്കോന്റെ ശുപാർശ പ്രകാരം 5 പട്ടക്കാരെ വികാരിമാരാക്കി എന്നും പറയുന്നുണ്ട്)

ഉടമ്പടി പോർട്ടുഗീസ് ഭാഷയിലായിരുന്നു. ഉടമ്പടിയുടെ പിറേറ ദിവസം മട്ടാഞ്ചേരി പള്ളിയിൽനിന്ന് ഈ ഉടമ്പടിയുടെ മലയാള തർജ്ജിമ

---

മദ്ധ്യസ്ഥതയുള്ള അപേക്ഷയും ഉപേക്ഷിക്കുന്നതിന് നവീകരണ സഭകളെ പ്രേരിപ്പിച്ചിട്ടില്ലേ എന്ന് നാം ഗൗരവമായി ചിന്തിക്കേണ്ടതാണ്.

അതിനാൽ കർത്താവുമായുള്ള നമ്മുടെ ബന്ധത്തെ ശരിപ്പെടുത്തി യഥാർത്ഥ സമർപ്പണ ജീവിതത്തിലേക്ക് വരികയും, മരിച്ചവർക്ക് വേണ്ടിയുള്ള പ്രാർത്ഥനയും, പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതക്കായുള്ള അപേക്ഷയും ഉപേക്ഷിക്കാതിരിക്കയുമാണ് കരണീയമായിട്ടുള്ളത്.

—o—

അർക്കദിയാക്കോൻ എല്ലാ പള്ളികൾക്കും അയച്ചു എന്ന് പറയുന്നു, അതിൽ; അസൽ ഉടമ്പടിയിലുള്ളതിൽ പല വ്യവസ്ഥകളും ഒഴിവാക്കിയും ചിലത് കൂട്ടിച്ചേർത്തും തനിക്കനുകൂലമായി അർക്കദിയാക്കോൻ ഉടമ്പടിയെ മാററി മറിച്ചിരുന്നു എന്ന് ഗാർഷ്യാ ആരോപിച്ചു. ''വികാരി നിയമനം തുടങ്ങി ഏതു കാര്യവും തീരുമാനിക്കേണ്ടത് ബിഷപ്പും അർക്കദിയാക്കോനും കൂടിയിരുന്ന് വേണം'' എന്നൊരു വ്യവസ്ഥ അതിൽ തിരുകി കയററി എന്നും ആരോപണമുണ്ട്.

---

**ജെയിക്കബ് തോമസ്,**
**നടുവിലേക്കര**

---

ഗാർഷ്യാ മെത്രാന്റെ കാനോൻ പാണ്ഡിത്യവും, ഭാഷാവിരുതും കൊണ്ട് ഏതുവിധവും വ്യാഖ്യാനിക്കാവുന്ന വാക്കുകൾ ഉപയോഗിച്ചാണ് ഉടമ്പടി എഴുതിയത്. ഗീവർഗീസ് അർക്കദിയാക്കോനോട്, പള്ളികളിൽ കയറി കുർബാന ചൊല്ലുകയും മററും ചെയ്യുകയല്ലാതെ അധികാരം നടത്തുക പട്ടം കൊടുക്കുക മുതലായവ ഒന്നും ചെയ്യാതെ ഒരു അതിഥിമെത്രാനായി മാത്രം താൻ പള്ളികൾ സന്ദർശിച്ചുകൊള്ളാം എന്ന് ഉടമ്പടിചെയ്ത പറങ്കി മെത്രാൻ മെനേസിസ് ഉടനടി അതെല്ലാം ലംഘിച്ച് പ്രവർത്തിച്ചു. ഗാർഷ്യാ ''പദസ്വാധീന''ത്തിൽ കൂടി ഉടമ്പടിയെന്ന 'കായംകുളം വാൾ' ഉണ്ടാക്കി. അർക്കദിയാക്കോൻ അതിന്റെ പ്രഥമദൃഷ്ട്യാ വരുന്ന അർത്ഥത്തിൽതന്നെ തർജ്ജിമ (അത്യാവശ്യം വേണ്ട ഭാഗങ്ങൾ മാത്രം) മലയാളത്തിലാക്കിച്ചു. അത് പ്രഥമദൃഷ്ട്യാ അർക്കദിയാക്കോനനുകൂലമായിരുന്നു എന്ന് മുമ്പ് പറഞ്ഞിട്ടുമുണ്ടല്ലോ. ഗാർഷ്യാ മേല്പട്ടക്കാരനു ആവശ്യം വേണ്ടിയ ഹൃദയശുദ്ധിയില്ലാത്ത ആളായിരുന്നതുപോലെ, അയാളുടെ വക്രതയെ മനസിലാക്കുവാനുള്ള മലയാളത്തുകാരന്റെ ബുദ്ധിയും പ്രവർത്തനശേഷിയും നസ്രാണിത്തലവൻ തോമ്മാ അർക്കദിയാക്കോനും ഉണ്ടായിരുന്നു എന്ന് നാം സമാധാ

നിച്ചാൽ മതി. അർക്കദിയാക്കോന് തന്റെ ജനത്തിന്റെ അന്തസ് കാക്കേണ്ട ബാധ്യതയില്ലായിരുന്നു എന്ന് ഇന്നു നാം പറഞ്ഞാൽ അത് അന്നത്തെ പറങ്കി മെത്രാനെ ഇന്നത്തെ ഏതോ ലക്ഷ്യപ്രാപ്തിക്ക് പിൻതാങ്ങുക മാത്രമായിരിക്കും.

(Archdeacon of all India, The St. Thomas X'ian Revolution in 1653 (ഫാ. കൊല്ലംപറമ്പിൽ), The Troubled days of Francis Garcia, S. J.....ഫാ. ജോസഫ് തെക്കേടത്ത്, The Double Regime in the Malabar Church by ഫാ. തോമസ് പള്ളിപ്പുറത്തുകുന്നേൽ, ഫാ. ബർണാഡിന്റെ സഭാചരിത്രം, ഭാഗം 2, തുടങ്ങി പല പുസ്തകങ്ങളെ ആശ്രയിച്ചാണ് ഇതെല്ലാം എഴുതുന്നത്. ലേഖകൻ)

അർക്കദിയാക്കോന്റെ തർജ്ജിമയിൽ ഗാർഷ്യയുടെ ഉടമ്പടിയിലെ 5 വിഷയങ്ങൾ മാത്രമാണുണ്ടായിരുന്നത്. ഇതേപ്പറ്റി അറിവു കിട്ടിയ ഗാർഷ്യ, കൊച്ചി, കടുത്തുരുത്തി (വടക്കുംകൂർ) രാജാക്കന്മാരെ തനിക്കനുകൂലമായി അർക്കദിയാക്കോനെതിരെ പ്രവർത്തിക്കുവാൻ പ്രേരിപ്പിക്കണമെന്ന് വൈസറോയിയോട് അപേക്ഷിച്ചു. വൈസറോയി അപേക്ഷ നിരസിച്ചു. പോർട്ടുഗീസ്കാരുടെ ഇന്ത്യയിലെ നില അത്ര ഭദ്രമല്ലാത്തതിനാൽ രാജാക്കന്മാരും അർക്കദിയാക്കോനുമായുള്ള സൗഹാർദത്തിൽനിന്ന് അവരെ പിന്തിരിപ്പിക്കുന്നത് ഈ ചുറ്റുപാടിൽ (വർദ്ധിച്ചു വരുന്ന ഡച്ചുകാരുടെ മുന്നേറ്റം) നന്നല്ല, ഗാർഷ്യാ അർക്കദിയാക്കോനെ എങ്ങനെയെങ്കിലും പ്രീണിപ്പിക്കുന്നതാണുത്തമം എന്നും വൈസറോയ് പറഞ്ഞു. എന്നാൽ തന്റെ ''ശത്രു'' ശത്രു എന്ന് തന്നെയാണ് രേഖയിൽ; (ശത്രുവിനെ സ്നേഹിക്കുവാൻ കടപ്പെട്ട ഒരു ശ്രേഷ്ഠാചാര്യൻ, ശത്രുവിനോട് പകവീട്ടലിൽ പരസ്യമായിതന്നെ പ്രവർത്തിച്ചതിന് ഗാർഷ്യാ ഉദാഹരണമാകുന്നു) വിനെ പ്രീണിപ്പിച്ച് കാര്യം നേടുന്നത് തോൽവി സമ്മതിക്കലാകയാൽ അതിന് ഗാർഷ്യാ വഴിപ്പെട്ടില്ല.

## ഉടമ്പടി ലംഘനം

ഉദയംപേരൂരെ തെക്കുംഭാഗർക്ക് ഒരു വികാരിയെ നിയമിക്കുന്നതിലും, കോട്ടയം വലിയപള്ളിയിൽ ഒരു തെക്കുംഭാഗം വികാരിയെ നിയമിക്കുന്നതിലും ഗാർഷ്യാ ഉടമ്പടി ലംഘിച്ചു. അർക്കദിയാക്കോന്റെ ശുപാർശയോ അനുമതിയോ, അദ്ദേഹം കൊച്ചിക്ക് തൊട്ടടുത്തൊരു പള്ളിയിലുണ്ടായിരുന്നെങ്കിലും—ഇക്കാര്യത്തിൽ ഗാർഷ്യാ തേടിയില്ല. അർക്കദിയാക്കോൻ എതിർത്ത് പരാതിപ്പെട്ടു. കോട്ടയ (തെക്കുംകൂർ) ത്ത് രാജാവിനോട് ആവലാതിപ്പെട്ടു. രാജാവ് കോട്ടയത്തെ കത്തനാർ വികാരിസ്ഥാനമേല്ക്കുന്നതിൽനിന്ന് അയാളെ വിലക്കി.

അർക്കദിയാക്കോൻ തർജ്ജിമ ചെയ്യിച്ച ടി ഉടമ്പടി ഗാർഷ്യയുമായുണ്ടാക്കിയതിനോട് വ്യത്യസ്ഥവും, എന്നാൽ 1633-ൽ ബ്രിട്ടോ മെത്രാൻ അർക്കദിയാക്കോന് (ഗീവർഗീസ് II) അനുവദിച്ച അവകാശങ്ങൾ അടങ്ങിയ രേഖയോട് സാദൃശ്യത്തിലൊത്തതും ആയിരുന്നു എന്ന് പറയപ്പെടുന്നു. 1633-ലെ ആനുകൂല്യങ്ങൾ എന്നു പറയുന്നത് മുൻപ് പറഞ്ഞപ്രകാരം റോസ് എന്ന റോമാ മെത്രാൻ കവർന്നെടുത്ത അർക്കദിയാക്കോന്മാരുടെ പാരമ്പര്യ അധികാരാവകാശങ്ങൾ ബ്രിട്ടോ നിരുപാധികം മടക്കിക്കൊടുത്ത കാര്യമാണ് (രേഖയാണ്).

പിറ്റേ ദിവസംതന്നെ പള്ളികൾക്ക് ഉടമ്പടി

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്

താമസിച്ചതിനു
ക്ഷമാപണം
ഒരു വിശ്വാസി.

രോഗശാന്തിക്ക്
ബോമ്പി.

ലാലി ശമുവേൽ.

മിസസ്. സാറാമ്മ
ഏലിയാസ്.

(6–ാം പേജിൽനിന്നും തുടർച്ച)

# ധ്യാനപംക്തി

## 1. പരീക്ഷണത്തിന്റെ ഘട്ടം

''ആരും നിങ്ങളെ തെറ്റിക്കാതിരിപ്പാൻ സൂക്ഷിപ്പിൻ.'' വി. ലൂക്കാ 21: 8.

നമ്മുടെ കർത്താവും പരീക്ഷണങ്ങളുടെ ഈ ഘട്ടത്തിലൂടെ കടന്നു പോയിട്ടുണ്ട്. തെറ്റുകളുമായി ഏറ്റുമുട്ടുന്ന ഒരു ജീവിതം. അതിന്റെ ഏടുകളിൽ തെറ്റുകളും തെറ്റിക്കലുകളുമുണ്ട്. അതുകൊണ്ടത്രേ പരീക്ഷിതനായ കർത്താവ് സഹതാപപൂർവ്വം നമ്മോട് സൂക്ഷിച്ചു കൊള്ളുവാൻ പ്രബോധിപ്പിക്കുന്നത്. ദൈവത്തെപ്പോലെയാകുവാനായി ഫലം തിന്ന് സൗഭാഗ്യ പറുദീസാ നഷ്ടപ്പെടുത്തിയ ആദ്യ പിതാവും, അസൂയയിൽ സഹോദരവധം നടത്തിയ കായേനും തുടങ്ങി ഇന്നേവരെ ജീവിച്ച എല്ലാവരും ഈ ജീവിതം പരീക്ഷണത്തിന്റെയും തെറ്റുകളുടേയും ഒരു ജീവിതമാണെന്ന് നമ്മെ അനുസ്മരിപ്പിക്കുന്നു. നമ്മുടെ കർത്താവും പാപമൊഴികെ നമുക്കു തുല്യം പരീക്ഷിക്കപ്പെട്ടു.

നിരീശ്വര തത്വശാസ്ത്രങ്ങളും നാഗരികതയുടെ അഴിഞ്ഞാട്ടങ്ങളും ലഹരി വസ്തുക്കളുടെ അതിപ്രസരവും ലൈംഗിക വൈകൃതങ്ങളും രാഷ്ട്രീയ പോർവിളികളുംമൂലം ലോകം നശിക്കുകയാണ്. അവിടെയൊക്കെ പതറിപ്പോകാതിരിപ്പാൻ നാം സൂക്ഷിക്കേണ്ടതുണ്ട്.

## 2. യുദ്ധത്തിന്റെ ഘട്ടം

''യുദ്ധങ്ങളെക്കുറിച്ചു കേൾക്കുമ്പോൾ നിങ്ങൾ ഞെട്ടരുത്.'' ലൂക്കാ: 21: 9.

---

പകർപ്പുകൾ അയച്ചു എന്നത് വിശ്വസനീയം ആയി തോന്നുന്നില്ല. കാരണം അന്ന് അച്ചടി അസാധാരണമായിരുന്നു. എല്ലാം പനയോലയിൽ നാരായം കൊണ്ടെഴുതുന്ന കാലമായിരുന്നു. അപ്പോൾ 120–ഓളം പള്ളികൾക്കായി 5 വിഷയങ്ങളുടെ പകർപ്പുകൾ എഴുതുകയെന്നതോ, ഏതാനും പകർപ്പുകൾ സന്ദേശവാഹകർ വശം മലങ്കരയിൽ ഉടനീളം ഒരു ദിവസം എത്തിക്കയെന്നതോ ദുസ്സാദ്ധ്യം തന്നെ. പള്ളികൾക്ക് കോപ്പികൾ അയക്കുവാൻ ഏർപ്പാട് ചെയ്തു. അവ കഴിയുംവേഗം വിതരണം ചെയ്യപ്പെട്ടു എന്നും, ഗാർഷ്യയേക്കാൾ തോമ്മാ അർക്കദിയാക്കോന്റെ കല്പനകളെ നസ്രാണികൾ മാനിച്ചിരുന്നു എന്നും മറ്റും മനസിലാക്കാം.

ഇതൊക്കെയാണെങ്കിലും അർക്കദിയാക്കോന് ഗാർഷ്യായുമായി സമാധാനത്തിൽ കഴിയണമെന്ന ആഗ്രഹം ഉണ്ടെന്ന് വടക്കൻ പള്ളിപ്പുറത്തെ (Palliport) പറങ്കിസേനാ ക്യാപ്റ്റൻ ക്രിസ്റ്റാവൊടെല്ലൂസ് മൂലം ഗാർഷ്യയെ അറിയിച്ചു.

പകലോമററം ജാതിത്തലവന്മാരുടെ സുശക്തമായ പാരമ്പര്യനേതൃത്വം ധ്വംസനം ചെയ്യപ്പെടാതെ കേരളസഭ തങ്ങൾക്കധീനമാകയില്ല എന്ന് ഉദയമ്പേരൂരിനു മുമ്പേകണ്ട പറങ്കികളുടെ, 1599–ലെ കീഴടക്കലിനു ശേഷം മെനേസീസിന്റെ രഹസ്യ ആജ്ഞ റോസ് മെത്രാൻ നടപ്പിൽ വരുത്തിയത്; മഹാനായ ഗീവറുഗീസ് II അർക്കദിയാക്കോന്റെ ജാതിമേലുള്ള അധികാരങ്ങളെല്ലാം എടുത്തുകളഞ്ഞ്, ''പല്ലും നഖവും പപ്പും തൂവലും പറിച്ച്'' പറങ്കികളുടെ കളിപ്പാവ അർക്കദിയാക്കോനാക്കുകയായിരുന്നു. മഹാനും സത്യഭക്തനുമെന്ന് പറങ്കികളും നമ്മളും പ്രകീർത്തിക്കുന്ന ഗീവർഗീസ് II പിതാവിനെ റോസ് മെത്രാൻ; ഈ അധികാര വിച്ഛേദനം (നസ്രാണി ജാതിയുടെ ജന്മ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായി അവരുടെ ജാതിത്തലവന്മാർക്കുണ്ടായിരുന്ന വിപുലാധികാരങ്ങൾ) മൂലം ആ പിതാവ് റോസുമായി നടത്തിയ ഗംഭീര പോരാട്ടത്തിൽ റോസിൽനിന്ന് മുടക്കുകളും മറ്റും ഏററിരുന്നു. ബ്രിട്ടോ മെത്രാന്റെ കാലത്ത് അവ മടക്കി വാങ്ങി; നിരുപാധികം. ഗാർഷ്യാ വന്നപ്പോൾ തോമ്മാ അർക്കദിയാക്കോൻ അവ മടക്കി ഏല്പിക്കാതെ സ്ഥാനം അംഗീകരിക്കില്ല എന്നായി ഗാർഷ്യാ. ഗാർഷ്യയെ മെത്രാനായി സ്വീകരിക്കണമെങ്കിൽ അങ്ങിനെയുള്ള ആവശ്യങ്ങൾ പിൻവലിക്കണം എന്ന് അർക്കദിയാക്കോനും ശാഠ്യമായി. ഗാർഷ്യാ മുട്ടുമടക്കി രമ്യതയിലെത്തി. രണ്ടു വ്യവസ്ഥകളിന്മേൽ രമ്യമാകാം എന്നായി ഗാർഷ്യാ. 1. ബ്രിട്ടോ, ഗീവർഗീസ് II–ന് കൊടുത്ത 1633–ലെ അധികാരപത്രം നിരുപാധികം മടക്കി ഏല്പിക്കുക. 2. വൈസറോയ് ഡസ്ക്രീനസിന്റെ സാന്നിദ്ധ്യത്തിൽ ചെയ്ത ഉടമ്പടിയുടെ ശരിയായ തർജ്ജമ വീണ്ടും പരസ്യപ്പെടുത്തുക.

അടുത്ത ലക്കത്തിൽ:–

**വൈപ്പിൻകോട്ട സമ്മേളനവും അനന്തര നടപടികളും**

പ്രലോഭനങ്ങളെ അതിജീവിച്ച് വരുന്ന ഒരുവന് അതിലും രൂക്ഷമായ യുദ്ധരംഗത്തെയാണ് നേരിടേണ്ടി വരിക. പരീക്ഷകളെ അതിവിദഗ്ധമായി ജയിച്ച കർത്താവിനും യുദ്ധരംഗത്തിലൂടെ കടന്നു പോകേണ്ടിവന്നു. സ്വന്തം ജനം തന്നെ അവഗണിക്കുകയും കൊലയ്ക്ക് ഏല്പിക്കുകയും ചെയ്തപ്പോൾ കർത്താവു രണ്ടാംഘട്ടം കടന്നു പോവുകയായിരുന്നു.

ജോൺ ബനിയന്റെ വിശ്വവിഖ്യാതമായ 'പരദേശിമോക്ഷ' യാത്രയിൽ പ്രതിബന്ധങ്ങൾ ഒന്നൊന്നായി കടന്നുപോകുന്ന ക്രിസ്ത്യാനിയെ ചിത്രീകരിച്ചിരിക്കുന്നത് ഈ സത്യം നമ്മെ അനുസ്മരിപ്പിക്കുന്നു. ആദ്യഘട്ടം ജാഗ്രതകൊണ്ടു നമുക്കു ജയിക്കാം. രണ്ടാം ഘട്ടത്തിലോ, ചങ്കൂറ്റവും ആത്മധൈര്യവും നിറഞ്ഞ ഏറ്റുമുട്ടൽ അനിവാര്യമായിവരും. ക്രിസ്തീയ ജീവിതത്തിനു വേണ്ടി ശാരീരികവും മാനസികവുമായ സംഘർഷങ്ങളിൽ നാം വന്നുപെടുമ്പോൾ നാം രണ്ടാംഘട്ടത്തിലേക്കു പ്രവേശിച്ചുവെന്നു വിചാരിക്കാം. ''നിങ്ങൾ ഞെട്ടരുത്'' എന്നു കർത്താവു നമ്മെ ധൈര്യപ്പെടുത്തുന്നു. മാനസിക സംഘർഷത്തിലൂടെ കടന്നു പോയപ്പോൾ വി. പൗലോസ് ശ്ലീഹാ വിലപിച്ചു, ''എനിക്കു നന്മ ചെയ്യണമെന്നാഗ്രഹമുണ്ട്, പക്ഷേ ഇഛിക്കാത്ത തിന്മ ചെയ്തു പോകുന്നു.'' അദ്ദേഹം തന്റെ ജീവിതത്തിന്റെ അവസാനം പറയുന്നു, ''ഞാൻ നല്ല പോർ പൊരുതു.'' നമ്മുടെ ജീവിതം രസകരമായി മുന്നോട്ടു നീങ്ങുമ്പോൾ അപകടങ്ങൾ നമ്മുടെ മേൽ ചാടി വീഴുന്നു. അപ്പോൾ പകച്ചു പോകരുതേ. നിരാശപ്പെടരുതേ. പിന്നിൽ നിന്നുയരുന്ന യേശുനാഥന്റെ മോഹനശബ്ദം കേട്ടാലും, ''ധൈര്യപ്പെടുവിൻ ഞാൻ ലോകത്തെ ജയിച്ചിരിക്കുന്നു.'' ലോകത്തെയും അതിന്റെ നൊമ്പരങ്ങളേയും ജയിച്ച നമ്മുടെ നാഥനിൽ നമ്മുടെ പ്രശ്നങ്ങൾ അർപ്പിച്ചുകൊണ്ട് നമുക്ക് മുന്നേറാം.

## 3. മരണത്തിന്റെ ഘട്ടം

''അമ്മയപ്പന്മാരും സഹോദരന്മാരും ചാർച്ചക്കാരും ചങ്ങാതികളും നിങ്ങളെ ഏല്പിച്ചു കൊടുക്കുകയും ചിലരെ കൊല്ലിക്കയും ചെയ്യും.'' ലൂക്കോ: 21: 16.

പരീക്ഷകളെ തരണം ചെയ്ത്, സംഘർഷങ്ങളെ അതിജീവിച്ച് കടന്നുവന്ന നമ്മുടെ കർത്താവിനും കഷ്ടതകളുടെ മൂന്നാം ഘട്ടമായ മരണത്തിലേക്കു കടക്കേണ്ടിവന്നു. സ്വന്തത്തിലേക്കു വന്ന തന്നെ സ്വന്തക്കാർ കൊലയ്ക്കായി റോമൻ പടയാളികൾക്ക് ഏല്പിച്ചുകൊടുത്തു.

''തന്റെ കുരിശെടുത്തു എന്നെ അനുഗമിക്കട്ടെ'' എന്നു കർത്താവു പറയുമ്പോൾ ഏതൊരുവനും ഈ മൂന്നു ഘട്ടങ്ങളും ഒന്നൊന്നായി തരണം ചെയ്തേ പറ്റൂ. നാം കുരിശുമേന്തി അനുഗമിക്കാൻ തുടങ്ങി. പക്ഷേ പരീക്ഷണ ഘട്ടത്തിൽ പതറിപ്പോയി, അവിടെ നിർത്തി. പോരാ എന്നെ അനുഗമിക്കു. ആഹ്വാനം നില്ക്കുന്നില്ല. യുദ്ധരംഗത്തു വന്നപ്പോൾ തളർന്നുപോകുന്നു. അവിടെ വീഴുകയാണ്. അതുകൊണ്ടുമായില്ല എന്നെ അനുഗമിക്കു. ഗോതമ്പുമണി ചത്തെങ്കിലേ ഫലം പുറപ്പെടുവിക്കൂ. നമ്മോടു കല്പിച്ചിട്ട് അവൻ ഓടിപ്പോവുകയല്ലാ നമ്മുടെ മുമ്പിൽ മാതൃകയായി കഷ്ടതയുടെ പാതയിലൂടെ അവനും നടക്കുന്നു. കൂടെക്കൂടെ അവൻ തിരിഞ്ഞുനിന്ന് നമ്മെ ധൈര്യപ്പെടുത്തുന്നു, ''ലോകം നിങ്ങളെ ദ്വേഷിച്ചെങ്കിൽ അതിനുമുമ്പെ എന്നെ ദ്വേഷിച്ചിരിക്കുന്നു, വരൂ, എന്റെ പിന്നാലെ വരൂ.''

കഷ്ടതയെ നേരിടാനുള്ള മാർഗം അവൻ നമുക്കു പറഞ്ഞു തരുന്നു. ''ക്ഷമകൊണ്ട് നിങ്ങൾ പ്രാണനെ നേടും'' ലൂക്കാ: 21: 19. അന്ത്യത്തോളം ക്ഷമിക്കുന്നവൻ രക്ഷിക്കപ്പെടും. മരണത്തോളം താഴ്ത്തിയ യേശു കുരിശിൽ ജീവിതത്തെ വിജയമാക്കി മാറ്റി ഔന്നത്യത്തിൽ പ്രവേശിച്ചത് ക്ഷമകൊണ്ടാണ്. കുരിശു കൂടാതെ കിരീടമില്ല. ഈ ലോകത്തിന്റെ കുരിശുകൾ ക്ഷമയോടെ സഹിപ്പാൻ ഈ സ്ലീബാ പെരുനാൾ നമ്മെ ഉദ്ദീപിപ്പിക്കട്ടെ.

എന്റെ ആത്മാവെ! നിന്റെ നാഥൻ ഇതാ അവന്റെ കുരിശിനെ പിതാവിൽനിന്ന് ഏറ്റുവാങ്ങുന്നതു കാണുക. അവൻ അതിനെ ചുംബിച്ച് തന്റെ നെഞ്ചോടു ചേർത്തമർത്തുന്നു. എന്റെ പാപങ്ങളുടെ പരിഹാരാർത്ഥം ആ പങ്കപ്പാടുകൾ അവൻ സ്വമനസാ ഏല്ക്കുവാൻ തയ്യാറാകുന്നു. സ്വർഗ്ഗാധിസ്വർഗ്ഗങ്ങൾ വിറച്ചുനിൽക്കേ, കോടാനുകോടികൾ അത്ഭുതപരതന്ത്രരായി നോക്കിനില്ക്കേ, സൃഷ്ടികളുടെ ഉടയവൻ നിനക്കുവേണ്ടി ഇരുകരവും നീട്ടി ആ വേദനയുടെ കുരിശ് ഏറ്റുവാങ്ങുന്നു.

എന്റെ നാഥന്റെ സ്നേഹചുംബനങ്ങളാൽ പവിത്രീകൃതമായ പരിശുദ്ധ കുരിശേ! ലോകപരിത്രാണത്തിന്റെ ദിവ്യബലിക്ക് ദൈവപുത്രന്റെ ത്രോണോസായി തീരുവാൻ ഭാഗ്യം ലഭിച്ച

# ബൈബിൾ നാമകോശം

(v)

Rev. Fr. DANIEL N. VARGHESE -
M. A. B. Ed., M. A. (Th.)

## 41 അഹറോൻ (Aaron) O. T.

അമ്രാമിന്റെയും യോഖെബെദിന്റെയും മകൻ. മോശയുടേയും മിര്യാമിന്റെയും മൂത്ത സഹോദരൻ. സഹോദരനായ മോശയുടെ ഭാഷ്യകനായി ദൈവം തെരഞ്ഞെടുത്തു. പുറപ്പാടു പുസ്തകത്തിൽ വിവരിക്കുന്ന അനേക അതിശയങ്ങൾ തന്നിൽകൂടെ സംഭവിച്ചു. അമാലേക്കുമായി യിസ്രായേൽ യുദ്ധം ചെയ്യുമ്പോൾ, ഒരു കുന്നിൻ മുകളിലിരുന്ന് യിസ്രായേൽകാർക്കുവേണ്ടി കൈ ഉയർത്തി പ്രാർത്ഥിച്ചുകൊണ്ടിരുന്ന മോശയുടെ തളർന്നു ക്ഷീണിച്ചിരുന്ന കൈകളെ അഹറോനും ഹൂരും കൂടി താങ്ങിപ്പിടിച്ചുകൊണ്ടിരുന്നു. അഹറോൻ യിസ്രായേൽ ജാതിയുടെ ആദ്യത്തെ മഹാപുരോഹിതൻ. അംശവസ്ത്രവും സ്ഥാനവും മകനായ എലയാസാരിനെ ഏല്പിച്ചശേഷം ഹോർ പർവ്വതത്തിൽവച്ചു മരിച്ചു. (പുറപ്പാട് 4: 14; 4: 16; 17: 10; സംഖ്യ 20: 28)

## 42 അഹറോന്യർ (Aaronites) O. T.

പുരോഹിത വംശത്തിൽപെട്ട അഹറോന്റെ പിൻഗാമികൾ. (1 ദിനവൃത്താന്തം 12: 27)

## 43 അഹശ്വേരോസ് (Ahasuerus) O. T.

പേർഷ്യൻ രാജാവ്. ചരിത്രത്തിലെ ശഷ്ടാവ് (Xerexs) രാജാവ് ഇദ്ദേഹമാണെന്നു പലരും കരുതുന്നു. തന്റെ രാജ്ഞിയായിരുന്ന വസ്ഥിയെ ഉപേക്ഷിച്ചപ്പോൾ, ഒരു യെഹൂദ സ്ത്രീയായ എസ്ഥേറിനെ രാജ്ഞിയായി തെരഞ്ഞെടുത്തു. അഹശ്വേരോസ് യെഹൂദരോടു വളരെ സ്നേഹമായി പെരുമാറി. എസ്ഥേറിന്റെ ധൈര്യവും, അവളുടെ പിതൃസഹോദര പുത്രനായ മോർദെഖായിയുടെ ബുദ്ധിവൈഭവവും യെഹൂദർക്കു ധാരാളം നന്മകൾ രാജാവിൽനിന്നും ലഭിക്കുന്നതിന് കാരണഭൂതമായിത്തീർന്നു. (എസ്ഥേർ 1–10)

## 44 അഹസ്യാവ് (Ahaziah) O. T.

ആഹാബിന്റെയും ഇസബെലിന്റെയും പുത്രൻ. ഇസ്രായേലിന്റെ എട്ടാമത്തെ രാജാവ്. ബാലിനു ബലി കഴിച്ചിരുന്ന ഒരു വിഗ്രഹാരാധി. ഒരു ദുഷ്ട രാജാവ്. ശമര്യയിലെ തന്റെ മാളികയുടെ കിളിവാതിലിലൂടെ താഴെ വീണു മരിച്ചു. (2 രാജാക്കന്മാർ 1: 1–17)

## 45 അഹീക്കാം (Ahikam) O. T.

യോശിയാവിന്റെ കൊട്ടാരത്തിലെ, വളരെ സ്വാധീനമുണ്ടായിരുന്ന, ഒരു ഉദ്യോഗസ്ഥൻ. യെഹൂദാ രാജാവായിരുന്ന യെഹോയാക്കീമിന്റെ കാലത്ത് പ്രവാചകനായ യിരമ്യാവെ രക്ഷിച്ചയാൾ. (യിരമ്യാവ് 26: 24)

## 46 അഹീഥോഫെൽ (Ahithophel) O. T.

ദാവീദു രാജാവിന്റെ, വളരെ ജ്ഞാനിയായിരുന്ന, ഒരു ഉപദേഷ്ടാവ്. ബത്ത്ശേബായുടെ പിതാമഹനായി പല വേദശാസ്ത്ര പണ്ഡിതന്മാരും കരുതുന്നു. ദാവീദിനെതിരെ അബ്ശാലോം കലഹമുണ്ടാക്കിയപ്പോൾ, അബ്ശാലോമിനെ അനുഗമിച്ചവരോടുകൂടി ചേരുകയും, ദാവീദിനെതിരെ അബ്ശാലോമിനു ദുരുപദേശം നല്കുകയും ചെയ്തു. എന്നാൽ അവന്റെ ഉപദേശം അബ്ശാലോം തള്ളിക്കളഞ്ഞു. തന്റെ ഉദ്യമത്തിന്റെ പരാജയം മനസ്സിലാക്കിയ അഹീഥോഫെൽ കെട്ടിത്തൂങ്ങി മരിച്ചു. (2 ശമുവേൽ 17: 1–23)

## 47 അഹീമേലെക് (Ahimelech) O. T.

ശൗൽ രാജാവിന്റെ കാലത്ത് നോബിലെ മഹാപുരോഹിതൻ. ദാവീദിന് അപ്പവും, ഗൊലിയാ

---

വി. കുരിശേ! നിന്റെ തണലിൽ ഞാനും വിശ്രമം തേടട്ടെ. ഞാനിതാ പശ്ചാത്താപവിവശനായി എന്റെ പാപപ്പൊറുതിക്കായി ജീവന്റെ വൃക്ഷമാകുന്ന നിന്റെ ചുവട്ടിലേക്കു വരുന്നു. ''നാഥാ എന്നോടു ക്ഷമിക്കണമെ'' എന്ന് ഞാനിതാ കേണപേക്ഷിക്കുന്നു. എന്നെത്തന്നെ ഞാനിതാ സമർപ്പിക്കുന്നു. കർത്താവേ, നിന്റെ ജീവൻ എന്റെ ശരീരത്തിൽ വെളിപ്പെടേണ്ടതിന് നിന്റെ മരണം എപ്പോഴും എന്റെ ശരീരത്തിൽ വഹിപ്പാൻ എന്നെ സഹായിക്കണമെ.''

—o—

# സഭാവാർത്തകൾ

## ഇടവകയാക്കി

കുന്ദംകുളം മെത്രാസനത്തിലെ പഴഞ്ഞി പള്ളിയുടെ കീഴിലുള്ള കരിക്കാട് സെൻറ് മേരീസ് ചാപ്പലിനെ ഒരു സ്വതന്ത്ര ഇടവകയാക്കി, കുന്ദംകുളം മെത്രാസനാധിപൻ അഭിവന്ദ്യ പൌലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്ത പ്രഖ്യാപിച്ചിരിക്കുന്നു.

1956–ൽ സ്ഥാപിതമായ ഈ പള്ളിയിൽ ഫാ. കെ. സി. ജോസഫ് ദീർഘനാളം വികാരിയായി സേവനമനുഷ്ടിച്ചിട്ടുണ്ട്. ഇപ്പോൾ ഫാ. കെ. പി. ഐസക് വികാരിയായി സേവനമനുഷ്ടിക്കുന്നു.

## Hostel & Daycare Centre

കുലാലമ്പൂർ സെ. മേരീസ് ഇടവക 20 ലക്ഷം രൂപാ ചെലവാക്കി ഒരു ഹോസ്റ്റലും ഡേകെയർ സെൻററും ആരംഭിച്ചിരിക്കുന്നു. പ്രസ്തുത സ്ഥാപനത്തിൻെറ ശിലാസ്ഥാപനം വികാരി ഫാ. ജോർജ് ജേക്കബ് നിർവഹിച്ചു. സെൻററിൻെറ പ്രവർത്തനങ്ങളുടെ ചുമതല വഹിക്കുന്നതിന് അസി. വികാരി ഫാ. ഫിലിപ്പ് തോമസിനെ ഇടവക മെത്രാപ്പോലീത്താ നിയമിച്ചു.

മലേഷ്യൻ ഗവൺമെൻറ് ഡേകെയർ സെൻററിനായി നാലു ലക്ഷം രൂപാ സംഭാവന നൽകി. പത്തു ലക്ഷം രൂപാ WCC യിൽനിന്ന് കുറഞ്ഞ പലിശയ്ക്ക് 8 വർഷം കൊണ്ട് അടച്ചു തീർക്കത്തക്കവണ്ണം ലഭിച്ചിട്ടുണ്ട്.

## ചെങ്ങന്നൂർ പഴയപള്ളി പുന: പ്രതിഷ്ഠ നടത്തി

1600 വർഷം പഴക്കമുള്ള ചെങ്ങന്നൂർ പഴയ സുറിയാനിപ്പള്ളിയുടെ പുനഃപ്രതിഷ്ഠ ഭക്തി നിർഭരമായ അന്തരീക്ഷത്തിൽ നടന്നു. ഓർത്തഡോക്സുകാരും മർത്തോമ്മാക്കാരും സംയുക്ത

---

ത്തിൻെറ വാളും കൊടുത്തതിൻെറ പേരിൽ രാജാവു കൊല്ലിച്ചു. (1 ശമുവേൽ 22: 11)

### 48 അഹീമാസ് (Ahimaaz) O. T.

ദാവീദു രാജാവിൻെറ കാലത്ത് മഹാപുരോഹിതനായിരുന്ന സാദോക്കിൻെറ മകൻ. രാജാവിൻെറ സന്ദേശ വാഹകൻ. (3 ശമുവേൽ 18: 19)

### 49 അഹ്യോവ് (Ahio) O. T.

അഹീനാദാബിൻെറ പുത്രന്മാരിൽ ഒരുവൻ. ഉസസയുടെ സഹോദരൻ. ദൈവത്തിൻെറ പെട്ടകം ബാലേ-യെഹൂദയിൽനിന്നും കൊണ്ടുവരുന്നതിനു സഹായിച്ചു. (2 ശമുവേൽ 6: 3, 4)

### 50 ആഖാൻ (Achan) O. T.

യെരീഹോവിനെ നശിപ്പിക്കാനായി നിയോഗിക്കപ്പെട്ട യെഹൂദാ ഗോത്രത്തിൽപ്പെട്ട ഒരുവൻ. പട്ടണത്തെയും അതിലുള്ള സർവ്വത്തെയും നിശേഷം നശിപ്പിക്കണമെന്നുള്ള ദൈവ കല്പനയ്ക്കു വിരുദ്ധമായി, വിലയേറിയ ഒരു മേലങ്കിയും, 200 ശേക്കെൽ വെള്ളിയും, ഒരു സ്വർണ്ണക്കട്ടിയും അവൻ തൻെറ കൂടാരത്തിൽ നിലത്ത് ഒളിച്ചുവച്ചു. ഇതിൻെറ ഫലമായി അവനേയും കുടുംബാംഗങ്ങളേയും കല്ലെറിഞ്ഞു കൊന്നു. (യോശുവാ 7)

### 51 ആഖീശ് (Achish) O. T.

ശൗലിൽനിന്നും രക്ഷപ്പെടുവാൻ ദാവീദിനെ സഹായിച്ച ഗത്ത് (ഫെലിസ്ത്യ) രാജാവ്. (1 ശമുവേൽ 21: 10)

### 52 ആദാം (Adam) O. T.

വേദ പുസ്തകപ്രകാരം ലോകത്തിലെ ആദ്യ മനുഷ്യൻ. ദൈവം തൻെറ സ്വരൂപത്തിൽ മണ്ണു കൊണ്ടു സൃഷ്ടിച്ച് മൂക്കിൽ ജീവശ്വാസം ഊതി ജീവനുള്ള ദേഹിയാക്കിത്തീർത്തു. ഏദൻ തോട്ടത്തിലെ എല്ലാ ജീവനുള്ള സൃഷ്ടിയിന്മേലും കാവല്ക്കാരനും അധിപനുമാക്കിവച്ചു. തോട്ടത്തിൻെറ നടുവിൽ നിന്നിരുന്ന, നന്മതിന്മകളുടെ അറിവിൻെറ വൃക്ഷമൊഴിച്ച്, മറ്റെല്ലാ വൃക്ഷങ്ങളുടേയും ഫലങ്ങൾ അനുഭവിക്കാൻ അനുവദിച്ചു. പരീക്ഷകൻെറ പരീക്ഷയ്ക്കു വിധേയയായി ഹവ്വ വിലക്കപ്പെട്ടിരുന്ന വൃക്ഷത്തിലെ കനി ഭക്ഷിച്ചു. ഇദ്ദേഹവും ഭക്ഷിച്ചു. അനുസരണക്കേടു കാണിച്ചതിനാൽ ഏദൻ തോട്ടത്തിൽനിന്നും പുറത്താക്കി. 930 വർഷം ജീവിച്ചിരുന്നു. ധാരാളം മക്കൾ ഉണ്ടായിരുന്നവരിൽ കയീൻ, ഹാബേൽ, സേത്ത് എന്നിവർ പ്രധാനികൾ. (ഉല്പത്തി 1, 2, 3)

മായി മരണം നടത്തുന്ന ഒരു ആരാധനാകേന്ദ്രമാണിത്.

ക്ഷേത്രങ്ങളെ അനുസ്മരിപ്പിക്കുന്ന ഗോപുരവും കൽപ്പണിയും തിരുമുററവും മററുമുള്ള ദേവാലയത്തിനു ആയിരക്കണക്കിന് രൂപ ചെലവഴിച്ചാണ് ജീർണ്ണോദ്ധാരണം നടത്തിയത്.

പ്രതിഷ്ഠാ ശുശ്രൂഷയ്ക്ക് പരിശുദ്ധ കാതോലിക്കാബാവ, ഈശോ മാർ തീമോഥിയോസ് എപ്പിസ്കോപ്പ, തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത എന്നിവർ മുഖ്യ കാർമ്മികരായിരുന്നു.

ഇതോടനുബന്ധിച്ചു നടന്ന പൊതു സമ്മേളനത്തിൽ കാതോലിക്കാ ബാവ അദ്ധ്യക്ഷത വഹിച്ചു. ഈശോ മാർ തീമോഥിയോസ് എപ്പിസ്കോപ്പ, തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ, പ്രൊ. പി. ജെ. കുര്യൻ എം. പി., എസ്. രാമചന്ദ്രൻപിള്ള എം. എൽ. എ , റവ. കെ. വി. ജേക്കബ്, ഫാ. ജോർജ് പള്ളിയിൽ മാർത്തോമാ സഭ സെക്രട്ടറി റവ. പി. സി. ജോസഫ്, പി. ജെ. തോമസ്, റവ. പി. വി. ജോൺ, ഫാ. കെ. എസ്. ശാമുവൽ എന്നിവർ പ്രസംഗിച്ചു.

റവ. ടി. എം. വർഗീസ് സ്വാഗതവും റവ. മാത്യു വർഗീസ് നന്ദിയും പറഞ്ഞു.

പുത്തൻപീടികയിൽപടി ജങ്ക്ഷനിൽ നിന്ന് സഭാമേലദ്ധ്യക്ഷന്മാരെ, വമ്പിച്ച ജനാവലി സ്വീകരിച്ചാനയിച്ചു.

ഓർത്തഡോക്സ്, മാർത്തോമ്മാ വിഭാഗങ്ങളിൽനിന്ന് 12 പേർ വീതമുള്ള കമ്മററിക്കാണ് പള്ളിയുടെ ഭരണച്ചുമതല.

## വിദ്യാർത്ഥി പ്രസ്ഥാനം
## ഹൈസ്ക്കൂൾ വിഭാഗം
## വാർഷിക കോൺഫറൻസ്

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ഓർത്തഡോക്സ് സഭാംഗങ്ങളായ ഹൈസ്ക്കൂൾ വിദ്യാർത്ഥികൾക്കു വേണ്ടിയുള്ള വാർഷിക കോൺഫറൻസ് സെപ്റ്റംബർ 17–20 (ഓണാവധിക്കാലത്ത്) വരെയുള്ള തീയതികളിൽ

അടൂർ സെൻറ് മേരീസ് മഹിളാമന്ദിരം ഹൈസ്കൂളിൽവച്ച് വിവിധ പരിപാടികളോടെ നടത്തപ്പെടുന്നതാണ്. പ. കാതോലിക്കാ ബാവാ തിരുമേനിയും, അഭിവന്ദ്യ തിരുമേനിമാരും, സഭയിലെ പ്രഗത്ഭരായ വൈദീകരും മററു സാമൂഹ്യ സാംസ്ക്കാരിക നേതാക്കന്മാരും കോൺഫറൻസിനു നേതൃത്വം നല്കും. കോൺഫറൻസിൻെറ പ്രധാന ചിന്താവിഷയം "എഴുന്നേററു പ്രകാശിക്ക" എന്നതായിരിക്കും. കോൺഫറൻസിനോടനുബന്ധിച്ച് ഹൈസ്ക്കൂൾ വിദ്യാർത്ഥികൾക്കു വേണ്ടി അഖില മലങ്കരാടിസ്ഥാനത്തിലുള്ള മത്സരങ്ങളും നടത്തപ്പെടും. കോൺഫറൻസിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്ന വിദ്യാർത്ഥിനി വിദ്യാർത്ഥികൾ കൂടുതൽ വിവരങ്ങൾക്ക് ഡീക്കൻ തോമസ് കുര്യൻ, ഓർത്തഡോക്സ് സ്ററുഡൻസ് സെൻറർ, കോട്ടയം–686 001 എന്ന വിലാസത്തിൽ ബന്ധപ്പെടേണ്ടതാണ്. കോൺഫറൻസിൻെറ രജിസ്ട്രേഷൻ ഫീസ് 10 രൂപാ ആയിരിക്കും.

# മലങ്കര മംഗളമഞ്ജരി പ്രകാശനം ചെയ്തു

പരിശുദ്ധ ബാവാ തിരുമേനിയുടെ 80–ാം ജന്മദിനത്തെ പുരസ്കരിച്ച് പ്രൊഫ. സി. ജെ. മണ്ണുമ്മൂട് സഞ്ചയിച്ചു പ്രസിദ്ധീകരിച്ച മലങ്കര മംഗളമഞ്ജരി എന്ന മംഗളോപഹാര സമാഹാര ഗ്രന്ഥം മലയാളമനോരമ ചീഫ് എഡിററർ ശ്രീ കെ. എം. മാത്യു പരിശുദ്ധ ബാവാ തിരുമേനിക്ക് ആദ്യകോപ്പി നല്കിക്കൊണ്ട് പ്രകാശനം ചെയ്തു. പ്രകാശനം സംബന്ധിച്ച് ബസേലിയോസ് കോളേജ് ആഡിറേറാറിയത്തിൽ ചേർന്ന സമ്മേളനത്തിൽ ജില്ലാ കളക്ടർ ഒ. സി. വിൻസൻറ് അദ്ധ്യക്ഷം വഹിച്ചു.

സദസ്സിനെ സ്വാഗതം ചെയ്തുകൊണ്ട് പ്രൊഫസർ മണ്ണുമ്മൂട്, മംഗളമഞ്ജരിയുടെ പ്രസിദ്ധീകരണ പശ്ചാത്തലം വിശദീകരിച്ചു.

## കെ. എം. മാത്യു

മഞ്ജരി പ്രകാശനം ചെയ്തുകൊണ്ട് മനോരമ ചീഫ് എഡിററർ ശ്രീ കെ. എം. മാത്യു, ഇത് സഭാചരിത്രത്തിലെ അവിസ്മരണീയ സംഭവമാണെന്നു പറഞ്ഞു. സഭാചരിത്രത്തിന് മഞ്ജരി വിലപ്പെട്ട സംഭാവനയാണെന്നും ചൂണ്ടിക്കാണിച്ചു. ചരിത്ര വസ്തുതകൾ സൂക്ഷിക്കാനുള്ള ഒരു അർക്കൈവ്സിൻെറ അഭാവത്തെ കുറിച്ചും പ്രകാശകൻ ഊന്നിപ്പറയുകയുണ്ടായി. മലങ്കരസഭയെ സംബന്ധിച്ചിടത്തോളം പ്രൊഫ. മണ്ണുമ്മൂടിൻെറ ഈ മഹത്തായ, അഭൂതപൂർവ്വമായ സംരംഭം ഒരു വലിയ നേട്ടമായിട്ടുണ്ടെന്നും അദ്ദേഹം പ്രസ്താവിച്ചു. പരിശുദ്ധ ബാവാ തിരുമേനിയുടെ ഭരണകാലം മലങ്കരസഭയുടെ സുവർണ്ണയുഗമായി തീർന്നിരിക്കുകയാണെന്നും അതിൻെറ ശാശ്വതമുദ്രകൾ മഞ്ജരിയിൽ പതിഞ്ഞിട്ടുണ്ടെന്നും അദ്ദേഹം പറയുകയുണ്ടായി. പരിശുദ്ധ ബാവാ തിരുമേനിക്ക് ഈ മംഗളോപഹാരം നല്കാൻ കഴിഞ്ഞത് ജീവിതത്തിലെ അനുഗ്രഹപൂർണ്ണമായ നിമിഷമായി താൻ കരുതുന്നു എന്നും ശ്രീ മാത്യു പ്രസ്താവിച്ചു.

## കളക്ടർ ഒ. സി. വിൻസൻറ്

കോട്ടയം ജില്ലാ കളക്ടർ ശ്രീ ഒ. സി. വിൻസൻറ് അതിമനോഹരവും ഈടുററതുമായ ഒരു

---

15–ാം ചരമവാർഷികം

10–9–1986



തോട്ടത്തിവീട്ടിൽ ഗീവർഗീസ് കത്തനാരുടെ 15–ാം ചരമവാർഷികം ഉമയാററുകര ഓർത്തഡോക്സ് പള്ളിയിൽ സെപ്ററംബർ 10–ാം തീയതി കൊണ്ടാടുന്നു.

പ്രസിദ്ധീകരണമെന്നാണ് തന്റെ അദ്ധ്യക്ഷ പ്രസംഗത്തിൽ മലങ്കര മംഗളമഞ്ജരിയെ വിശേഷിപ്പിച്ചത്. ശ്രീ സി. കെ. കൊച്ചുകോശിയുടെ(IAS) അതുല്യനായ ഭരണകർത്താവ് എന്ന ലേഖനം തന്നെ കൂടുതലായി ആകർഷിച്ചു എന്നും കളക്ടർ പറഞ്ഞു. ബാവാ തിരുമേനിയുടെ ഭരണകാലഘട്ടത്തിന്റെ മഹത്വത്തിന്റെ സുവ്യക്തമുദ്രകൾ മഞ്ജരിയിൽ താൻ ദർശിച്ചു എന്നും കലക്ടർ വ്യക്തമാക്കി. ബാവാ തിരുമേനിയോടൊപ്പം ഇപ്രകാരമൊരു സമ്മേളനത്തിൽ പങ്കെടുക്കുവാൻ സാധിച്ചതിൽ താൻ ചരിതാർത്ഥനാണെന്നും കളക്ടർ പ്രസ്താവിച്ചു.

## പോൾ മത്തായി

സഭാ സെക്രട്ടറി ശ്രീ പോൾ മത്തായി, മലങ്കര മംഗളമഞ്ജരിയുടെ പ്രസിദ്ധീകരണത്തിലൂടെ പ്രൊഫ. മണ്ണുമ്മൂട് സഭയ്ക്ക് ശാശ്വതമായ ഒരു ചരിത്രപ്രമാണരേഖ തന്നെയാണ് സംഭാവന ചെയ്തിട്ടുള്ളതെന്നു എടുത്തുപറഞ്ഞു. നമ്മുടെ എല്ലാ ഭവനങ്ങൾക്കും ദേവാലയങ്ങൾക്കും സൺഡേ സ്ക്കൂളുകൾക്കും വിലപ്പെട്ട ഒരു വിജ്ഞാനോപഹാരം കൂടിയാണ് ഈ പ്രസിദ്ധീകരണം എന്നും ഇത്തരമൊരു മഹത്തായ പ്രസിദ്ധീകരണത്തിനു ഒരുങ്ങിപ്പുറപ്പെട്ട പ്രൊഫ. മണ്ണുമ്മൂട് എല്ലാ സമുദായാംഗങ്ങളുടെയും മുക്തകണ്ഠമായ പ്രശംസയ്ക്കു പാത്രീഭൂതനായിരിക്കുന്നു എന്നും സഭാസെക്രട്ടറി അഭിപ്രായപ്പെട്ടു.

## മാടവന ബാലകൃഷ്ണപിള്ള

ദീപിക പ്രതിനിധി ശ്രീ മാടവന ബാലകൃഷ്ണപ്പിള്ള പ. മാർപ്പാപ്പപോലും ആസ്ഥാനത്തു വന്ന് ബഹുമാനിച്ച പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയുടെ 80–ാം ജന്മദിന മംഗളോപഹാരമായ മഞ്ജരി അകവും പുറവും കമനീയവും പ്രൗഢവുമായ ഒരു പ്രസിദ്ധീകരണമായി തീർന്നിട്ടുണ്ടെന്ന് അഭിപ്രായപ്പെട്ടു.

## പ്രൊ. ഇ. ജെ. ജോൺ

ബസേലിയോസ് കോളേജ് പ്രിൻസിപ്പാൾ പ്രൊഫസർ ഇ. ജെ. ജോൺ, മംഗളമഞ്ജരി മലങ്കര ഓർത്തഡോക്സ് സഭാചരിത്രത്തിന് ഒരു മുതൽക്കൂട്ടാണെന്നു അഭിപ്രായപ്പെട്ടു. പരിശുദ്ധ ബാവാ തിരുമേനിയുടെ ഭരണകാലത്തിന്റെ സുവർണ്ണരേഖകളെ സമാഹരിച്ച് അനശ്വരമാക്കിയിട്ടുള്ള ഒരു കമനീയ പേടകമായിട്ടാണ് താൻ മംഗളമഞ്ജരിയെ കാണുന്നത് എന്നും എടുത്തു പറയുകയുണ്ടായി.

## ഡോ. കെ. വി. ഈപ്പൻ

ഡോ. കെ. വി. ഈപ്പൻ മലങ്കരസഭയ്ക്ക് ചരിത്രരേഖകൾ സൂക്ഷിക്കുന്ന ഒരാർക്കേസ് അത്യന്താപേക്ഷിതമാണെന്നും മലങ്കര മംഗളമഞ്ജരി ആ വിഷയത്തിൽ ഒരമൂല്യ സംഭാവനയാണെന്നും തന്റെ ആശംസാപ്രസംഗത്തിൽ എടുത്തുപറഞ്ഞു. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനി നിർഭയനും ദൈവശാസ്ത്രത്തിൽ ഒരു പാരംഗത പണ്ഡിതനുമാണെന്ന് പറഞ്ഞു. മാർപ്പാപ്പായോടും മന്ത്രിയോടും ധീരമായി അഭിപ്രായം തുറന്നുപറയാൻ തിരുമേനി മടിക്കാറില്ലെന്നും ഡോക്ടർ ഈപ്പൻ ചൂണ്ടിക്കാണിച്ചു.

## പ. ബാവാ തിരുമേനി

മംഗളമഞ്ജരി സഭയ്ക്കു സമർപ്പിച്ച ഒരുപഹാരമായി താൻ കണക്കാക്കുന്നുവെന്ന് പരിശുദ്ധ ബാവാ തിരുമേനി മറുപടിയിൽ പ്രസ്താവിച്ചു. ഇതിന്റെ പിറകിൽ പ്രൊഫ. മണ്ണുമ്മൂട് നടത്തിയിട്ടുള്ള പരിശ്രമങ്ങൾ പ്രത്യേകം ശ്ളാഘനീയമായിട്ടുണ്ടെന്നും ബാവാ തിരുമേനി എടുത്തുപറഞ്ഞു. സഭാചരിത്രരേഖകൾ സൂക്ഷിക്കുന്നതിന് കെ. എം. മാത്യു പറഞ്ഞതുപോലെ ഒരാർക്കേസ് സംഘടിപ്പിക്കുന്നതിൽ ശ്രദ്ധിക്കുമെന്നും ബാവാ സൂചിപ്പിച്ചു. ഇപ്രകാരം ഒരു കമനീയമായതും ഈടുററതുമായ മംഗളോപഹാരം തയ്യാറാക്കി പ്രസിദ്ധീകരിച്ച പ്രൊഫസർ മണ്ണുമ്മൂടിനെയും കുടുംബത്തെയും ദൈവം അനുഗ്രഹിക്കട്ടെ എന്ന് ബാവാ ആശംസിച്ചു.

ജോസഫ് മാർ പക്കോമിയോസ് തിരുമേനി യും യോഗത്തിൽ സന്നിഹിതനായിരുന്നു.

പി. സി. അലക്സാണ്ടർ, കേരള ഗവർണർ, കാൻറർബറി ആർച്ച് ബിഷപ്പ്, മദർ തെരേസാ, ഫിൻലൻഡ് പാത്രിയർക്കീസ്, വിദ്യാഭ്യാസമന്ത്രി തുടങ്ങിയവർ അയച്ചിരുന്ന ആശംസാ സന്ദേശ ങ്ങൾ പ്രൊഫ. എ. എ. മർക്കോസ് വായിച്ചു. പ്രൊഫ. സി. ജെ. മണ്ണുമ്മൂട് അപൂർവ സമാഗമം എന്ന തൻെറ കവിത അവതരിപ്പിച്ചു. ശ്രീ. ബേബി അലക്സ് കൃതജ്ഞത പറഞ്ഞു.

## തെരഞ്ഞെടുത്തു

നല്ലില ഡിസ്ട്രിക്റ്റ് സൺഡേ സ്ക്കൂൾ അദ്ധ്യാപക വാർഷിക സമ്മേളനം ആഗസ്റ്റ് 23-ാം തീയതി നല്ലിലാ ബഥേൽ സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ കൂടി. ഡിസ്ട്രി ക്റ്റ് സൺഡേ സ്കൂൾ ഇൻസ്പെക്ടറായി ശ്രീ. ''ജോസ് പി. റി. നല്ലില''യെ തിര ഞ്ഞെടുത്തു.

ഫാ. എം. വൈ. തോമസ് കുട്ടിയടെ അദ്ധ്യ ക്ഷതയിൽ കൂടിയ വാർഷിക സമ്മേളനം ഭദ്രാ സന ഡയറക്ടർ വി. വി. വർഗീസ് ഉദ്ഘാടനം ചെയ്തു. സൺഡേസ്കൂൾ ഹെഡ്മാസ്ററർ മാരായ ഡി. ലൂക്കോസ്, കെ. വൈ. തങ്കച്ചൻ, ഡിസ്ട്രിക്ട് സൺഡേസ്ക്കൂൾ ഇൻസ്പെക്ടർ ജോസ് പി. റി. നല്ലില എന്നിവർ പ്രസംഗിച്ചു. മാമച്ചൻ (അദ്ധ്യാപക പ്രതിനിധി) റിപ്പോർട്ടവ തരിപ്പിച്ച.

## ബിഷപ്പ് പാക്കൻഹാം വാൽഷ്

ജീവചരിത്രം

ഗ്രന്ഥകർത്താ : മാമ്മൻ ഫിലിപ്പ്
(ചീഫ് എഡിററർ, ഗൃഹദീപം)

കൊയമ്പത്തൂർ തടാകം ആശ്രമം ഗോൾഡൻ ജൂബിലിയോടനുബന്ധിച്ച് പ്രസിദ്ധീകരിച്ച വിശിഷ്ഠ ഗ്രന്ഥം.

വില 12 രൂ. രജി. തപാൽ 15 രൂ എം. ഒ. അയക്കുക. (V. P. ഏർപ്പാടില്ല.)

Treasurer,
Deepam Book Club,
C/o· Griha Deepam, Vennikulam,
Pathenamthitta Dist·

## പ്രാർത്ഥനാ യൂണിററ്

മാവേലിക്കര: തഴക്കര എം. എസ്. എസ്. ട്രെയിനിംഗ് സ്ക്കൂളിൽ അദ്ധ്യാപകരുടെയും അദ്ധ്യാപക വിദ്യാർത്ഥികളടെയും സഹകരണ ത്തിൽ ഒരു പ്രാർത്ഥനാ യൂണിററ് ആരംഭിച്ചു.

1986 ഓഗസ്ററ് 7-ാം തീയതി പുതിയ കാവ് പള്ളിവികാരി ഫാ. വറുഗീസിൻെറ അദ്ധ്യ ക്ഷതയിൽ കൂടിയ യോഗത്തിൽ, പ്രാർത്ഥനാ യൂണിററിൻെറ ആവശ്യകതയെപ്പററി ഹെഡ്മാ സ്ററർ പി. റി. തോമസ് പ്രസംഗിച്ചു.

പ്രാർത്ഥനാ യൂണിററിൻെറ പ്രവർത്തനങ്ങൾ ക്കായി ശ്രീ കേളകം ഐസക്കിനെ സെക്രട്ടറിയാ യും മറിയം പി. ഏലിയാസിനെ ജോയിൻറ് സെ ക്രട്ടറിയായും തെരഞ്ഞെടുത്തു. ജോസ് പി. കെ. നന്ദി പറഞ്ഞു.

## ഡിസ്ട്രിക്ട് അദ്ധ്യാപക സമ്മേളനം

കോട്ടയം ഡിസ്ട്രിക്ട് അദ്ധ്യാപകരുടെ സമ്മേളനം ആഗസ്ററ് 17-ാം നു- 2 മണി മുതൽ

## ബോംബേ ദാദർ പള്ളി

ബോംബേ ദാദർ പള്ളിപണി പൂർത്തി യായിവരുന്നു. അതിൻെറ കൂദാശ 1987-ജ നുവരി 10-11- എന്നീ തീയതികളിൽ നട ത്തുവാൻ ഉദ്ദേശിക്കുകയാണ്. കൂദാശയോട നുബന്ധിച്ച് ഒരു നല്ല സോവനീർകൂടി പ്ര സിദ്ധീകരിക്കുവാൻ നിശ്ചയിച്ച് പ്രവർ ത്തനം ആരംഭിച്ചുകഴിഞ്ഞു. നല്ല ലേഖനങ്ങ ളും സഭയിലെ പള്ളികളുടെ ചരിത്രവും ചി ത്രവും മററും ചേർത്താണ് ബുക്കു് പ്രസി ദ്ധീകരിക്കുന്നത്. നേരത്തെ ബ:അച്ചന്മാർ ക്ക് എഴുതിയതനുസരിച്ച് പലപള്ളികളിൽ നിന്നും മേല്പറഞ്ഞവ അയച്ചുതന്നിട്ടുണ്ട്. ഇനിയും ഏതെങ്കിലും പള്ളിക്കാർ ഇതിൽ സഹകരിക്കുവാനാഗ്രഹിക്കുന്നെങ്കിൽ പള്ളി യുടെ ചരിത്രവും ചിത്രവും ഭര ണസമതി അംഗങ്ങളുടെയും ബ: വികാരിയു ടെയും പേരും 500 രൂപായുടെ ചെക്കും ചേർ ത്ത് ഒക്ടോബർ 15 നു മുമ്പു് ഇവിടെ കിട്ട ത്തക്കവണ്ണം St. Marys O. S. C. Reconst-ruction fund എന്ന പേരിൽ ചെക്കെഴുതി Fr. C. C. Geevarughese, Krupa, 765, Parsi Colony, Dadar, Bombay - 400014 എന്ന മേൽവിലാസത്തിൽ അയക്കേണ്ടതാ കുന്നു.

അഞ്ചു മണി വരെ നീലിമംഗലം മാർ ഗ്രീഗോറിയോസ് കാതോലിക്കേറ്റ് സെന്ററിൽ വച്ചു നടത്തപ്പെട്ടു. ''പരിശുദ്ധാത്മാവ് വിശ്വാസികളുടെ ജീവിതത്തിൽ'' എന്ന വിഷയത്തെക്കുറിച്ച് റവ. ഡോ. ബി. പി. വറുഗീസും സണ്ടേസ്കൂൾ ബോധനത്തെക്കുറിച്ച് റ്റി.റ്റി. ചാക്കോയും ക്ലാസെടുത്തു. സണ്ടേസ്കൂൾ കേന്ദ്രനിർദ്ദേശങ്ങൾ സംബന്ധിച്ചും ദിവ്യബോധനം പഠന പദ്ധതി സംബന്ധിച്ചുമുള്ള ചർച്ചകൾക്ക് യഥാക്രമം OSSAE ആഫീസ് സെക്രട്ടറി സി. യു. മാത്യുവും റവ. ഡീക്കൻ കുര്യൻ ഉതുപ്പും നേതൃത്വം നല്കി. കോട്ടയം ഭദ്രാസനസെക്രട്ടറി ഫാ. സി. എ. ജോൺ ആശംസാപ്രസംഗം നടത്തി. നീലിമംഗലം സണ്ടേസ്കൂൾ കുട്ടികളുടെ ലളിതഗാനം, അഭിനയഗാനം, സമൂഹഗാനം ഇവയും ഉണ്ടായിരുന്നു. ഡിസ്ട്രിക്ട് ഇൻസ്പെക്ടർ അഡ്വക്കേറ്റ് പി. ജോൺ ചെറിയാൻ സ്വാഗതവും അദ്ധ്യാപക പ്രതിനിധി എബ്രഹാം പി. ജോൺ കൃതജ്ഞതയും പറഞ്ഞു.

## റ്റി. ഒ. ജേക്കബ്



തിരുവനന്തപുരം പോലീസ് ട്രെയിനിംഗ് കോളേജ് ഡി. വൈ. എസ്. പി. ആയിരുന്ന ശ്രീ. റ്റി. ഒ. ജേക്കബിനെ പോലീസ് സൂപ്രണ്ടായി പ്രൊമോട്ടുചെയ്ത് തിരുവനന്തപുരത്ത് ട്രാവൻകൂർ ടൈറ്റാനിയം പ്രോഡക്സിലെ സെക്യൂരിറ്റി & വിജിലൻസ് ഓഫീസറായി നിയമിച്ചിരിക്കുന്നു.

മി. ജേക്കബ് മലങ്കരസഭാ മാനേജിംഗ് കമ്മറ്റി മെമ്പറാണ്. കോട്ടയം, തിരുവല്ല, പത്തനംതിട്ട, ആലപ്പുഴ എന്നീ സ്ഥലങ്ങളിൽ ഡപ്യൂട്ടി പോലീസ് സൂപ്രണ്ടായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

## യാത്രയയപ്പു സമ്മേളനം

മലങ്കര ഓർത്തഡോക്സ് സഭയുടെ ബോംബെ ഭദ്രാസനത്തിലുൾപ്പെട്ട ഗുജറാത്തിലെ ഗാന്ധിധാം പള്ളി വികാരിയായിരുന്ന ഫാ. സി. വി. കുറിയാക്കോസിന് ജൂലൈ 27–ാം തീയതി ഞായറാഴ്ച വി. കുർബാനാനന്തരം യാത്രയയപ്പു നല്കി. പുതിയ വികാരി ഫാ. സ്തേഫാനോസ് OIC യുടെ അദ്ധ്യക്ഷതയിൽ കൂടിയ മീറ്റിംഗിൽ ഇടവകയെ പ്രതിനിധീകരിച്ച് രണ്ടു പ്രതിനിധികൾ പ്രസംഗിച്ചു. അച്ചൻ സമുചിതമായ മറുപടി പറഞ്ഞു. ബ. കുറിയാക്കോസ് അച്ചൻ ജാംനഗർ സെന്റ് ഗ്രിഗോറിയോസ് പള്ളി വികാരിയായിട്ടാണു സ്ഥലംമാറി പോകുന്നത്.

## ഏകദിന പഠന സെമിനാർ

ഓർത്തഡോക്സ് യുവജനപ്രസ്ഥാനം പന്തളം ഡിസ്ട്രിക്ട് ഏകദിന പഠന സെമിനാർ പന്തളം അറത്തിൽ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽവെച്ചു നടന്നു. രാവിലെ ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് എപ്പിസ്കോപ്പാ വി. കുർബാനയർപ്പിച്ചു. 'എന്റെ സമാധാനം ഞാൻ നിങ്ങൾക്കു തരുന്നു. ലോകം തരുന്നതുപോലെയല്ല' എന്ന ചിന്താവിഷയത്തെ അടിസ്ഥാനമാക്കി ഡീക്കൻ വർഗീസ് കളീക്കൽ ക്ലാസെടുത്തു. തുടർന്നു നടന്ന ചർച്ചകൾക്ക് വി. ഡി. ബേബി, ജോൺ തോമസ് കരിങ്ങാട്ടിൽ, മാത്യു വി. ഡി, ജെയിംസ് ഡാനിയേൽ എന്നിവർ നേതൃത്വം നൽകി.

ഫാ. എ. എം. വർഗീസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ പൊതുസമ്മേളനത്തിൽ ഭദ്രാസന വൈസ് പ്രസിഡണ്ട് ഫാ. ജോൺ ഡാനിയേൽ, പ്രസ്ഥാനം ജനറൽ സെക്രട്ടറി ഡീക്കൺ ഒ. പി. വർഗീസ് ഭദ്രാസന ജനറൽ സെക്രട്ടറി പി. എം. ജോൺ, ഡിസ്ട്രിക്ട് സുവിശേഷകൻ സി. ബേബി, ഗീവറുഗീസ് ജോൺ, പി. എം. ജോൺ ആററുവാ എന്നിവർ പ്രസംഗിച്ചു. ഡിസ്ട്രിക്ട് സെക്രട്ടറി തോമസ് വർഗീസ് പ്രവർത്തന റിപ്പോർട്ടവതരിപ്പിച്ചു. യൂണിറ്റ് ജോയിന്റ് സെക്രട്ടറി ബെന്നി മാത്യു സ്വാഗതവും ഓർഗനയിസർ ബാബു ജോർജ് നന്ദിയും രേഖപ്പെടുത്തി. സമ്മേളനത്തിൽ നൂററിയൻപതിൽപരം പ്രതിനിധികൾ പങ്കെടുത്തു.

## സെമിനാരി പാരീഷ് മിഷൻ

ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിലെ അദ്ധ്യാപകരുടെയും വിദ്യാർത്ഥികളു

[illegible]യും നേതൃത്വത്തിൽ ക്രിസ്തുമസ് അവധിക്കാലത്ത് നടത്തുന്ന പാരീഷ് മിഷൻ ഡിസംബർ 28 മുതൽ ജനുവരി 1 വരെയുള്ള തിയതികളിൽ നടത്തുന്നതാണ്. സുവിശേഷ പ്രസംഗങ്ങൾ, ഫിലിം പ്രദർശനം, ബൈബിൾ ക്ലാസുകൾ, ഗാന പരിശീലനം, ഭവന സന്ദർശനം എന്നീ പരിപാടികളാണ് പാരീഷ് മിഷൻ പ്രവർത്തനങ്ങളിൽ ഉൾക്കൊള്ളിച്ചിട്ടുള്ളത്. ഇടവകകൾക്ക് ആത്മീക ചൈതന്യം പകർന്നു കൊടുക്കത്തക്ക വിധമുള്ള ഈ പ്രവർത്തനങ്ങൾ പ്രയോജനപ്പെടുത്തണം എന്ന് ആഗ്രഹിക്കുന്നവർ മി. ജേക്കബ് ഡി, പാരീഷ് മിഷൻ കൺവീനർ, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പി. ഒ. ബോക്സ് 98, കോട്ടയം–1 എന്ന വിലാസത്തിൽ ബന്ധപ്പെടുക.

## കശ്ശീശാപട്ടം

ചന്ദനപ്പള്ളി സെൻറ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗമായ, പന്തപ്ലാവിൽ ചെറിയാൻ ഇടിക്കുളയുടെ മകൻ, ഡീക്കൻ. ഇടിക്കുള ദാനിയേൽ ഓഗസ്റ്റ് 23-ാം തീയതി പത്തനംതിട്ട സെൻറ് ബേസിൽ ദയറാ ചാപ്പലിൽ വച്ച് ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായിൽ നിന്ന് കശ്ശീശാപട്ടം സ്വീകരിച്ചു.

## വൈദികചരമം

### വെ. റവ. ജോർജ് കോറെപ്പിസ്കോപ്പാ



മാരാമണ്ണ് സെ. മേരീസ് ഓർത്തഡോക്സ് പള്ളിവികാരി കുലത്താക്കൽ വെരി. റവ. കെ. റ്റി. ജോർജ് കോറെപ്പിസ്കോപ്പാ 76-ാം വയസ്സിൽ നിര്യാതനായി. ശവസംസ്കാരം ഇടവകപള്ളിയായ മാരാമൺ സെ. മേരീസ് ഓർത്തഡോക്സ് പള്ളിയോടു ചേർന്ന് പ്രത്യേകം തയ്യാറാക്കിയ കല്ലറയിൽ പ. കാതോലിക്കാബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ നടത്തി. മാർ പീലക്സിനോസ്, മാർ തീമോത്തിയോസ്, മാർ ഒസ്താത്തിയോസ്, മാർ പക്കോമിയോസ്, മാർ ദീയസ്ക്കോറോസ്, മാർ ദീവന്നാസ്യോസ്, മാർ എപ്പിപ്പാനിയോസ്, മാർ യൗസേബിയോസ്, മാർ ഈവാനിയോസ് എന്നീ തിരുമേനിമാരും കോറെപ്പിസ്ക്കോപ്പന്മാരും ഒരു വലിയ സംഘം വൈദികരും ശവസംസ്കാര ശുശ്രൂഷയിൽ സംബന്ധിച്ചു.

ബ. അച്ചൻ ഏതാനും ആഴ്ചകളായി രോഗിയായി ആസ്പത്രിയിലായിരുന്നു. ആഗസ്റ്റ് 5-ാം തീയതി അദ്ദേഹത്തിന്റെ നിര്യാണം ആകസ്മികമായിരുന്നു. മൃതദേഹം തിരുവല്ലാ മിഷൻ ആസ്പത്രിയിൽനിന്ന് അലങ്കരിച്ച രഥത്തിൽ അനേകം കാറുകളുടെ അകമ്പടിയോടുകൂടി കവിയൂർ, വള്ളംകുളം, തോട്ടപ്പുഴ, ഓതറ, മംഗലം, ഉമയാററുകര, ചെങ്ങന്നൂർ, പുത്തൻകാവ് ആറാട്ടുപുഴ മുതലായ സ്ഥലങ്ങൾവഴി വിലാപയാത്രയായി മാരാമണ്ണ് അച്ചന്റെ വീട്ടിലേക്കു കൊണ്ടുപോയിവച്ചശേഷം ഉച്ചകഴിഞ്ഞാണ് പള്ളിയിൽ കൊണ്ടുവന്ന് ശവസംസ്കാരം നടത്തിയത്.

ശുശ്രൂഷയ്ക്കു മുമ്പ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ, കെ. സി. ഉമ്മൻ കോറെപ്പിസ്കോപ്പാ, സഭാസെക്രട്ടറി പോൾ മത്തായി, ശ്രീ. കെ.സി. ജോസഫ് എന്നിവർ ബ. അച്ചന്റെ നിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തി പ്രസംഗിച്ചു. ശുശ്രൂഷാമദ്ധ്യേ പരിശുദ്ധ കാതോലിക്കാബാവാ ചെയ്ത പ്രസംഗത്തിൽ ബ. അച്ചന്റെ സേവനതല്പരതയും കഴിവും സഭാമണ്ഡലത്തിലും രാഷ്ട്രീയമണ്ഡലത്തിലും വളരെയധികം സ്വാധീനം ചെലുത്തുന്നതായിരുന്നു എന്നും എല്ലാവരുമായി ഒത്തിണങ്ങി പ്രസന്നവദനനായി ചുറുചുറുക്കോടെ താൻ ഏറെറടുക്കുന്ന കാര്യങ്ങൾ ചെയ്തുതീർക്കുന്നതിനു സന്നദ്ധനായിരുന്നു എന്നും പ്രസ്താവിച്ചു. അച്ചന്റെ ആത്മാവിനു നിത്യശാന്തി തിരുമേനി നേരുകയും അദ്ദേഹത്തിന്റെ നിര്യാണത്തിൽ ദുഃഖിച്ചിരിക്കുന്ന കുടുംബാംഗങ്ങൾക്ക് ദൈവം ആശ്വാസം നൽകട്ടെ എന്ന് പ്രാർത്ഥിക്കുകയും ചെയ്തു.

വിലാപയാത്രയിലും ശവസംസ്കാരശുശ്രൂഷയിലും ആയിരക്കണക്കിന് ആളുകൾ സംബന്ധിച്ചിരുന്നു. ജോർജ് കോറെപ്പിസ്ക്കോപ്പാ

സഭാമാനേജിംഗ്കമ്മററി മെമ്പറായും ഇടുക്കി, ബാംഗ്ളൂർ, കുമളി, പീരുമേട്, കുടശ്ശനാട്, കടമ്പനാട്, നാറാണമ്മൂഴി, പത്തനാപുരം, പുത്തൻകാവ്, മൈലപ്ര, കൂർത്തമല, ആറാട്ടുപുഴ, തോട്ടപ്പുഴ, നാരങ്ങാനം, കോഴഞ്ചേരി, വഞ്ചിത്ര എന്നീ ഇടവകകളിലും വികാരിയായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

## ഫാ. കെ. മാത്യൂസ്



നരിയാപുരം കാരയ്ക്കാട് ഓർത്തഡോക്സ് പള്ളി വികാരി ഫാ. കെ. മാത്യൂസ് 50 നിര്യാതനായി. നരിയാപുരം നെടിയവിള കുടുംബാംഗമായ ഇദ്ദേഹം പത്തനാപുരം സെൻറ് സ്റ്റീഫൻസ് ഹൈസ്കൂൾ അദ്ധ്യാപകൻ ആയിരുന്നു. ശവസംസ്ക്കാരം പ. ബസേലിയോസ് മാർ തോമാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവയുടെ പ്രധാന കാർമ്മികത്വത്തിലും ദാനിയേൽ മാർ പീലക്സീനോസ്, ഗീവർഗീസ് മാർ ദീയസ്ക്കോറോസ് മാത്യൂസ് മാർ ബർന്നബാസ്, ഫിലിപ്പോസ് മാർ യൌസേബിയോസ്, തോമസ് മാർ അത്താനാസ്യോസ് എന്നീ തിരുമേനിമാരുടെ സഹ കാർമ്മികത്വത്തിലും, നരിയാപുരം ഇമ്മാനുവേൽ സെൻറ് പോൾസ് & സെൻറ് പീറ്റേഴ്സ് ഓർത്തഡോക്സ് പള്ളിയിൽ പ്രത്യേകം തയ്യാറാക്കിയ കല്ലറയിൽ നടത്തി. ശവസംസ്ക്കാര ചടങ്ങിൽ റമ്പാൻമാർ കോർ എപ്പിസ്ക്കോപ്പാമാർ, വൈദികർ, കന്യാസ്ത്രീകൾ ഇവരുടെ ഒരു വലിയകൂട്ടം സംബന്ധിച്ചു.

പ. കാതോലിക്കാബാവായും, ഗീവറുഗീസ് മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്തായും അനുശോചന പ്രസംഗങ്ങൾ നടത്തി. തെങ്ങുവിളയിൽ റസിഡൻഷ്യൽ ഇംഗ്ലീഷ് മീഡിയം ഹൈസ്ക്കൂൾ ഓണററി അഡ്മിനിസ്ട്രേറ്റർകൂടിയായിരുന്നു ഫാ.മാത്യൂസ്. ഇദ്ദേഹം പാലിയേക്കര സെൻറ് ജോർജ്, കുമ്പഴ സെൻറ് മേരീസ്, തട്ടയിൽ സെൻറ് ജോർജ് പുത്തൻപീടിക സെൻറ് മേരീസ്, ആലപ്പുഴ സെൻറ് ജോർജ്, ചന്ദനപ്പള്ളി സെൻറ് ജോർജ് എന്നീ പള്ളികളിൽ സേവനമനുഷ്ടിച്ചിട്ടുണ്ട്.

## യുവജന പ്രസ്ഥാനം കനകജൂബിലിവർഷം

### സെക്രട്ടറിയുടെ കത്ത്

1986–87 യുവജന പ്രസ്ഥാനത്തിന്റെ കനക ജൂബിലി വർഷമാണ്. ഈ വർഷം നമ്മുടെ എല്ലാ പള്ളികളിലേയും യൂണിററുകൾ സജീവമായി രംഗത്ത് ഇറങ്ങേണ്ടിയിരിക്കുന്നു. ഇടവക, ഗ്രൂപ്പ്, ഭദ്രസന കേന്ദ്ര പ്രവർത്തകർ ആത്മാർത്ഥമായി പ്രവർത്തിക്കണം. നമ്മുടെ എല്ലാ ഭവനങ്ങളും യുവാക്കൾ ഈ വർഷം സന്ദർശിച്ച് പ്രാർത്ഥനനടത്തി ജൂബിലി മംഗളങ്ങൾ അർപ്പിക്കണം. അത് പോലെതന്നെ ജൂബിലി മന്ദിരത്തിന്റെ പണിക്കായുള്ള ഫണ്ട് ശേഖരണവും ഈ ഭവന സന്ദർശനവേളയിൽ നടത്തണം.

നമ്മുടെ യുവജന പ്രസ്ഥാനത്തിന്റെ ഒരു അംഗമായ ശ്രീമാൻ സി. വി. ഉക്കുറുകുട്ടി (കുന്നംകുളം) ഒരു ലക്ഷം രൂപാ മുടക്കി ഒരേക്കർ സ്ഥലം കുന്നംകുളത്ത് പ. ബാവാ തിരുമനസിലെ പേർക്ക് യുവജന പ്രസ്ഥാനത്തിനുവേണ്ടി, വാങ്ങിത്തന്നിട്ടുണ്ട്. അവിടെയാണ് യൂത്ത് സെൻറർ ഉണ്ടാകേണ്ടത്. അൻപതു വർഷമായിട്ട് സാധിക്കാത്ത കാര്യം സാധിക്കുന്നതിന് സഹായിച്ച ശ്രീമാൻ ഉക്കുറുകുട്ടിയോടും കുടുംബത്തോടും നമ്മൾ എന്നും കൃതാർത്ഥരായിരിക്കും.

## യുവജന വാരം

ഈ വർഷം യുവജനവാരാഘോഷം 1986 സെപ്റ്റംബർ 14 മുതൽ 21 വരെയുള്ള ദിവസങ്ങളിൽ നടത്തുവാൻ തീരുമാനിച്ചിരിക്കുന്നു. എന്തുകൊണ്ടും പ്രാധാന്യം അർഹിക്കുന്നതാണ് ജൂബിലി വർഷത്തിലെ യുവജനവാരാഘോഷം. അതിനാൽ എല്ലാ യൂണിററിലേയും മുഴുവൻ അംഗങ്ങളും പ്രാർത്ഥിച്ച് സഹകരിച്ച് മുൻവർഷങ്ങളേക്കാൾ ഊർജ്ജസ്വലരാകണം. യുവജനവാരം സംബന്ധിച്ചും മററുമുള്ള കൂടുതൽ വിവരങ്ങൾക്ക് മാവേലിക്കര സെ. പോൾസ് എം. ററി. സി. യിലെ കേന്ദ്ര ഓഫീസുമായി ബന്ധപ്പെടുക.

ഒ. പി. വറുഗീസ് ശെമ്മാശൻ
(ജനറൽ സെക്രട്ടറി)



എം. ജി. ഓ. സി. എസ്. എം. ജനറൽസെക്രട്ടറി യായി നിയമിക്കപ്പെട്ട ഫാ. ജോൺ തോമസ്

## 'ദിവ്യബോധനം' 212 പേർക്കു സർട്ടിഫിക്കേറ്റുകൾ നൽകി

മലങ്കരസഭയിൽ ആദ്യമായി ആരംഭിച്ച ദിവ്യ ബോധനപഠനപദ്ധതിയുടെ കോൺവോക്കേഷൻ ആഗസ്റ്റ് 9-ാം തീയതി ശനിയാഴ്ച കോട്ടയം പഴയസെമിനാരി ഓഡിറ്റോറിയത്തിൽവച്ച് പ. കാതോലിക്കാബാവ തിരുമേനിയുടെ അദ്ധ്യക്ഷ തയിൽ നടന്നു. ദിവ്യബോധന പഠനപദ്ധതിയിൽ വിജയിച്ച 212 പേർക്കുള്ള സർട്ടിഫിക്കേറ്റുകൾ പ. ബാവാ വിതരണം ചെയ്തു.

''മലങ്കര ഓർത്തഡോക്സ് സഭാ വിശ്വാസ പരിശീലനത്തിനുള്ള ദിവ്യബോധനപദ്ധതിക്ക് സഭാംഗങ്ങളുടെ ഇടയിൽ കാര്യമായ സ്വാധീനം ചെലുത്താൻ കഴിഞ്ഞിട്ടുണ്ടെന്ന്'' അദ്ധ്യക്ഷ പ്രസംഗത്തിൽ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി പ്രസ്താവിച്ചു.

ത്യാഗോജ്ജ്വലമായ ജീവിതത്തിലൂടെ ക്രിസ്തുവിനെ സ്വാംശീകരിച്ച പൂർവപിതാക്കന്മാരുടെ മഹത്വത്താൽ വളർന്ന സഭ സുരക്ഷിതമാണെന്നും പരിശുദ്ധ ജീവിതം, പ്രാർത്ഥന, രക്ത സാക്ഷിത്വം എന്നിവയിലാണു നാം ജീവിക്കുന്ന തെന്നും കോൺവൊക്കേഷൻ പ്രസംഗം നടത്തിയ മനോരമ വീക്ക്‌ലി എഡിറ്റർ ഡോ. കെ. എം. തരകൻ പ്രസ്താവിച്ചു.

ഫാ. ടി. ജെ. ജോഷ്വാ രചിച്ച ''അപ്പസ്തോല പ്രബോധനങ്ങൾ'', ''എഫേസ്യാ ലേഖനം'' ''ക്രിസ്തുവിലുള്ള സ്വാതന്ത്ര്യം'' എന്നീ ഗ്രന്ഥങ്ങളുടെ പ്രകാശനവും പരിശുദ്ധ ബാവ നിർവഹിച്ചു.

അന്നമ്മമത്തായി, വെ. പി. ടി. തോമസ് എന്നിവർ ആദ്യ പ്രതികൾ സ്വീകരിച്ചു.

'ഇൻ ദി ഫുൾനെസ് ഓഫ് ടൈം' എന്ന ഗ്രന്ഥം സഭാ സെക്രട്ടറി പോൾ മത്തായിക്കു കോപ്പി നൽകി സഖറിയാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ പ്രകാശനം ചെയ്തു.

''ദിവ്യബോധനം'' സുവനീയർ മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യുവിനു കോപ്പി നൽകി പരിശുദ്ധ ബാവാ പ്രകാശനം ചെയ്തു.

''പരിശുദ്ധ ബാവായുടെ കാലഘട്ടം സഭാ ചരിത്രത്തിൽ തങ്കലിപികളാൽ എഴുതപ്പെടുമെന്നും എന്തുകൊണ്ട് ഓരോ സഭയിലാ നിൽക്കുന്നു. എന്നു ബോധവാനാകാൻ ദിവ്യബോധനപദ്ധതി സഹായിക്കുമെന്നും'' കെ. എം. മാത്യു പറഞ്ഞു.

ഫാ. സി. സി. ചെറിയാൻ റിപ്പോർട്ട് അവതരിപ്പിച്ചു. ഫാ. ടി. ജെ. ജോഷ്വാ സ്വാഗതവും ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ നന്ദിയും പറഞ്ഞു.

രാവിലെ നടന്ന ചടങ്ങുകളിൽ മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. ഫാ. എം. എ. മത്തായി നന്ദി പറഞ്ഞു.

ആലുവ തൃക്കുന്നത്തു സെമിനാരി യൂണിറ്റിലെ അന്നമ്മ മത്തായി, എം. ഡി. വറുഗീസ്, സിസ്റ്റർ മറീന എന്നിവർ ദിവ്യബോധനപരീക്ഷയിൽ യഥാക്രമം ഒന്നും രണ്ടും മൂന്നും റാങ്കുകൾ നേടി ഏറ്റവും നല്ല അദ്ധ്യാപകനുള്ള പ്രത്യേക അവാർഡ് അങ്കമാലി ഭദ്രാസന സെക്രട്ടറി ഫാദർ ജേക്കബ് മണ്ണാറപ്രായിക്കു നൽകി.

---

## ദിവ്യബോധനം
## പുതിയ ബാച്ച്

ആഗസ്റ്റ് 10 മുതൽ പുതിയ ബാച്ചിലേക്ക് പ്രവേശനം ആരംഭിച്ചു സെപ്റ്റംബർ 14 മുതൽ ക്ലാസുകൾ ആരംഭിക്കുന്നു.

പഠിക്കാൻ താല്പര്യമുള്ളവർ ഉടനെ എഴുതുക.

രജിസ്ട്രാർ, ദിവ്യബോധനം
ഓർത്തഡോക്സ് സെമിനാരി
കോട്ടയം, കേരള, ഇൻഡ്യ. 686 001

(ഇംഗ്ലീഷിലും മലയാളത്തിലും പഠന സൗകര്യമുണ്ട്)

അർഹിക്കുന്നവർക്ക് ഫീസ് സൗജന്യം നല്കും.

# ബൈബിൾ പഠനം

ഡീ. എം. സി. ചെറിയാൻ

## പാഠം 48
## 2 കൊരിന്ത്യർ

വിജയിയുടെ പേരും വിലാസവും

പേര്. സാറാമ്മ തോമസ്
വിലാസം. 6 Duze Chincholi
Mala
ഭദ്രാസനം. Bombay
രജി. നമ്പർ. 3799

## പാഠം 51
## ഫിലിപ്യർ

പ്രവേശനഫാറം

പേര് ..........................................
വിലാസം..........................................
ഭദ്രാസന ..........................................
രജി: നമ്പർ ....................

പാഠം 48–A B ഉത്തരങ്ങളും അവ ശരിയായി അയച്ചുതന്നവരുടെ പേരുകളും ചേർക്കുന്നു. അനേകംപേർ ഉത്തരം അയച്ചുതന്നു എങ്കിലും A വിഭാഗത്തിൽ പലരും തെററുവരുത്തി വിജയത്തിൽനിന്ന കന്നു. B യിൽ 'പാറകലീത്താ'യുടെ സഹായത്താൽ മിക്കവരും വിജയം കണ്ടെത്തി. വേദപുസ്തകം പ്രാർത്ഥനാപൂർവം വായിച്ച് പഠിക്കുന്നതിനാണ് പ്രാധാന്യം എന്നോർക്കുക. ഉത്തരം അയയ്ക്കുമ്പോൾ ഇൻലാൻഡിൽ ആയാൽ നന്നായിരിക്കും. കവറിൽ അയയ്ക്കുകയാണെങ്കിൽ ഉത്തരത്തോടൊപ്പം വിലാസംകൂടെ എഴുതണം. പേരില്ലാതെ പലപ്പോഴും ശരിയായ ഉത്തരം അയയ്ക്കുന്നവരുണ്ട്. മാസികയിലുള്ള പ്രവേശനഫാറം കീറി എടുത്ത് അയയ്ക്കേണ്ട ആവശ്യം ഇല്ല. മാസിക സൂക്ഷിക്കുന്നവർക്ക് അതു പ്രയാസമാണ്. നേരത്തെ ഓർപ്പിച്ചിട്ടുള്ളതുപോലെ 'പ്രവേശനഫാറം' ഉത്തരത്തോടൊപ്പം എഴുതിയാൽമതി. B വിഭാഗത്തിനു പലരും ചോദ്യങ്ങൾ അയച്ചുതരാറുണ്ട്. അതിൽ പലതും പ്രസിദ്ധീകരണയോഗ്യങ്ങളല്ല. അവ ശരിയായി എഴുതി ഉണ്ടാക്കുക അതിലും പ്രയാസം. അതുകൊണ്ട് B വിഭാഗത്തിനു ചോദ്യം അയയ്ക്കുന്നവർ പ്രത്യേകം ശ്രദ്ധിച്ച് പഠനപരമായി പ്രാധാന്യമുള്ള വാക്കുകൾ കണ്ടുപിടിക്കുക. [5 അക്ഷരത്തിൽ കുറയരുത്] അതിനെ ഒന്നോ രണ്ടോ അക്ഷരമോ അതിലധികമോ ചേർത്ത് വേദപുസ്തകം, പ്രാർത്ഥന, കൂദാശകൾ, സഭാചരിത്രം മുതലായവയിൽനിന്ന് ചോദ്യങ്ങൾ ഉണ്ടാക്കുക. പഠനയോഗ്യമായ ഉത്തരം കണ്ടുപിടിക്കുവാൻ സാധിക്കും.

'പാറകലീത്താ'യെ സംബന്ധിച്ച് ചിലർ എഴുതിയിരുന്നു. സാധാരണ പാറക്കലീത്താ എന്നാണ് പലരും എഴുതാറുള്ളത്. എന്നാൽ വി. കുർബാന ക്രമത്തിൽ യജമാനൻ............എന്ന ഗീതത്തിൽ ഉപയോഗിക്കുന്നത് പാറകലീത്താ എന്നാണ്. അതുകൊണ്ട് പാറകലീത്താ എന്ന വാക്കാണ് ഉത്തരത്തിന് എടുത്തിരിക്കുന്നത്. ഇത് ഒരു മലയാളപദം അല്ലല്ലോ.

പാഠം 51–ന്റെ ഉത്തരം അടുത്ത മാസം 15–നു മുമ്പായി ബൈബിൾ പഠനം പാഠം 51, C/o Dn. M. C. Cherian, Orthodox Student Centre, Trivandrum–1, 695001 എന്ന വിലാസത്തിൽ അയയ്ക്കുക.

48–A ശരിയായ ഉത്തരം

1. 13
2. 255
3. 8 [1: 2 3. 19, 4: 6, 8: 9, 11: 31, 13. 5, 14]
4. 9 [2: 13, 7: 6, 13, 14. 8; 6, 16, 23, 12: 18, 18]
5. 3 (1: 19)
6. 195 (11: 24)
7. 8 (11: 26)
8. 14 (12: 2)
9. 3 (12; 8)
10. 3 (13: 1)
11. 47

## 11 ഉത്തരങ്ങളും ശരിയായി അയച്ചുതന്നവർ

1. പി. സി. ചെറിയാൻ, ദുർഗ്ഗ് ×
2. കെ. വി. ഏബ്രഹാം, കനകപ്പലം
3. ലൈബി വറുഗീസ്, കുന്നന്താനം
4. പേരില്ല ×
5. ഏത്സമ്മ മാണി, മുണ്ടത്താനം ×
6. അനിതാ ജോയിസ്, കാരയ്ക്കാട് ×
7. ലിസി ജോൺ, മാവേലിക്കര ×
8. അമ്പുനാ ജോയ്സ്, കാരയ്ക്കാട് ×
9. സാറാമ്മ തോമസ്, മലാട് ×
10. ജയമ്മ ജോർജ്, പാററ്ന ×

### B. പാറകലീത്താ

× അടയാളംകൂടാതെ

1. മേഴ്സി ചെറിയാൻ, റെണുക്കുട്ട്
2. പി. വി. ജോർജ്ജ് റെണുക്കുട്ട്
3. ജോളി കോശി, കോട്ടൂർ
4. ഗ്രേസ് പി. മാത്യു, കല്ലിശേരി
5. തോമസ് വറുഗീസ്, കൊടുമൺ
6. മറിയാമ്മ കോശി, അഹമ്മദബാദ്
7. ഏ. കുഞ്ഞമ്മ, ശാലേംപുരം
8. കോശിമത്തായി, നന്ദിനി
9. ഷിബു ഏബ്രഹാം, പാമ്പാടി
10. ഉമ്മൻ തോമസ്, ലുദിയാന
11. സി. വി. ചെറിയാൻ, പൂനാ
12. ഏത്സമ്മ മാത്യു, ചെറുവക്കൽ
13. മണിമോറം ചാക്കോ, കുളത്തൂപ്പുഴ
14. മോളി മാത്യൂസ്, നാരങ്ങാനം
15. ജി. കെ. കുട്ടി, ചെറിയനാട്
16. റെി. എസ്. ജോൺ, തുമ്പമൺ
17. സ്ററാലി ജോൺസ്, പെരിങ്ങനാട്
18. സക്കറിയാ പനയ്ക്കാമററം, ഫരിദാബാദ്
19. വത്സല രാജു, വന്മഴി
20. കെ. ഐ. ജോസഫ്, തലവടി
21. പുഷ്പാ ജോർജ്, കോയിപ്പുറം
22. സി. എം. വറുഗീസ്, സാഗർ
23. ജസ്സി മാത്യു, പരുമല
24. വി. വി. അന്നമ്മ, തണ്ണിത്തോട്
25. റെി. ബി. രാജി, കോന്നി
26. ഷാജി വറുഗീസ്, പെരിങ്ങനാട്
27. ചിന്നമ്മ ബേബി, അടൂർ
28. പി. എം. കൊച്ചന്ന, മങ്ങാട്ട്
29. ജോൺ ജോസ് പഴഞ്ഞി
30. സൂസൻതോമസ്, കുന്നന്താനം
31. ഡോ. ഏലീയാമ്മ ഐസക്, പുത്തൂർ
32. റെി. വി. ശോശാമ്മ, മൂലവട്ടം
33. കൊച്ചുതോമ്മ ആൻഡ്രൂസ്, പുന്നവേലി
34. ജോയി കററാനം, പള്ളിക്കൽ
35. ഡെയ്സി ഡേവിഡ്, കോയമ്പത്തൂർ
36. മേരി ഈപ്പൻ, പൂനാ
37. ജേക്കബ് തയ്യിൽ, കരിപ്പുഴ
38. ബേബിയമ്മ സണ്ണി, ബാംഗ്ളൂർ
39. മറിയാമ്മ മാത്യു, ഡുംഗർവൂർ
40. മാത്യു എം. കല്ലോറം
41. അജി. പി. സഖറിയ, മുക്കൂട്ടുതറ
42. റേച്ചൻ ചാക്കോ, ആനിക്കാട്
43. പി. വി. അച്ചാമ്മ, മന്നപ്ര
44. മാത്യു വർഗീസ്, സീതത്തോട്
45. കോശി പി. കെ., കോട്ടൂർ
46. ഏലിയമ്മ രാജൻ, ഒറീസാ

## പാഠം 51–A

### ഫിലിപ്യർ

1. യേശുവിൻെറ ദാസന്മാരായി ലേഖനത്തിൽ അറിയപ്പെടുന്നവർ എത്ര?

2. ഈ ലേഖനം എത്ര കൂട്ടർക്കാണ് എഴുതിയത്?

3. പ്രാർത്ഥന, പ്രാർത്ഥിച്ചു എന്നീ വാക്കുകൾ ലേഖനത്തിൽ എത്ര പ്രാവശ്യം ഉണ്ട്?

4. പൗലോസിനു ജയിത്തിൽ പ്രശംസിപ്പാൻ എത്രകാര്യങ്ങൾ ഉണ്ടായിരുന്നു?

5. ക്രിസ്തു എന്ന പദം ലേഖനത്തിൽ എത്ര പ്രാവശ്യം ഉണ്ട്?

6. എപ്പഫ്രൊദിത്തൊസിനുള്ള വിശേഷണങ്ങൾ എത്ര?

7. 'ഒടുവിൽ' എത്രകാര്യം ചിന്തിച്ചു കൊള്ളുവാനാണ് ഉപദേശം?

8. സഹോദരന്മാരെ എന്ന് എത്രപ്രാവശ്യം സംബോധന ഉണ്ട്?

9. എത്ര കാര്യങ്ങൾക്കാണ് വരം ലഭിച്ചിരിക്കുന്നത്?

10. പരിച്ഛേദന എത്രാം നാളിലാണ് പൗലോസ് സ്വീകരിച്ചത്?

11. ചോദ്യം 1 നോട് ചോദ്യം 2 കൂടെ കൂട്ടുക. അതിൽ നിന്നു ചോദ്യം 3 കുറയ്ക്കുക. അതിനെ ചോദ്യം 4 കൊണ്ട് ഗുണിക്കുക അതിനോട് ചോദ്യം 5 കൂട്ടുക. വീണ്ടും ചോദ്യം 6 കൂട്ടുക. വീണ്ടും ചോദ്യം 7 കൂട്ടുക. അതിനോട് ചോദ്യം 9 കൂട്ടുക അതിൽ നിന്നും ചോദ്യം 8 കുറയ്ക്കുക അതിനോട് ചോദ്യം 10 കൂട്ടുക. നിങ്ങളുടെ ഉത്തരം എത്ര?

## ഓർമ്മപെരുനാൾ



ബഥനിയുടെ അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ ആഗസ്റ്റ് 6-ാം തീയതി പെരുനാട് ബഥനി ആശ്രമത്തിൽവച്ചും, കോട്ടയം ഇടവകയുടെ മത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ ആഗസ്റ്റ് 30-ാം തീയതി പാമ്പാടി ദയറായിലും ഭക്തിനിർഭരമായി ആഘോഷിച്ചു.



## വൈദിക ശമ്പള ഏകീകരണ പദ്ധതി

1986 ജൂലൈ മാസത്തിൽ കൂടിയ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സഭയിലെ വൈദികരുടെ ശമ്പളം ഏകീകരിക്കുന്നതിനെപ്പറ്റി പഠിച്ച് റിപ്പോർട്ടുചെയ്യുന്നതിന് ചെങ്ങന്നൂർ മെത്രാസനാധിപൻ തോമസ് മാർ അത്താനാസ്യോസ് തിരുമേനിയെ ചുമതലപ്പെടുത്തി. ഇതനുസരിച്ച് ശമ്പള ഏകീകരണത്തെപ്പറ്റി വസ്തുനിഷ്ഠമായി പഠിക്കുന്നതിന് സഹായകമായ രീതിയിൽ വൈദികർക്കും ഇടവകകൾക്കുമായി ഓരോ ചോദ്യാവലി പ. ബാവാതിരുമനസ്സിലെ കല്പനയോടുകൂടി കാതോലിക്കേറ്റ് ഓഫീസിൽനിന്ന് അയച്ചിട്ടുണ്ട്. അവ പള്ളിവികാരിയും മാനേജിംഗ് കമ്മററിയും കൂടെ ചേർന്ന് പൂരിപ്പിച്ച് ഈ സെപ്റ്റംബർ 15-ാം തീയതിക്കുമുമ്പ് മാർ അത്താനാസ്യോസ് തിരുമനസ്സിലെ പേർക്ക് അയച്ചു കൊടുക്കണമെന്നും പ. ബാവാ നിർദ്ദേശിച്ചിട്ടുണ്ട്.

### 51-B പേരു പറയുക

എന്റെ പേരിന് 6 അക്ഷരങ്ങൾ ഉണ്ട്. ഞാൻ വി. സഭയിൽ ഉണ്ടെങ്കിലും പട്ടക്കാരിൽ നിന്ന് അൽപം വ്യത്യസ്ഥനാണ്. പണ്ട് സ്ഥാനക്കൂടുതലും ഉണ്ടായിരുന്നു. എന്റെ ആദ്യത്തെ രണ്ടക്ഷരം സുറിയാനിയിൽ ചൊല്ലുന്ന ഒരു ബോവൂസായുടെ ആദ്യ അക്ഷരങ്ങളാണ്. 1, 8 ഇവ ചേർന്നാൽ പകർപ്പ് എന്ന അർത്ഥം ലഭിക്കും. 3, 4 അക്ഷരങ്ങൾ ഇംഗ്ലീഷിൽ ഉപയോഗിച്ചാൽ കർത്താവുതരുന്നതും ലോകം കൊടുക്കുന്നതിൽ നിന്നും ഭിന്നവുമാണ്. 4, 5. 6, അക്ഷരങ്ങൾ അല്പം വ്യത്യാസം വരുത്തി ഉച്ചരിച്ചാൽ ഈ നാമം കേൾക്കുമ്പോഴും ആ രൂപം കാണുമ്പോഴും നാം കുരിശുവരയ്ക്കും. 5 അക്ഷരം ഒരുവള്ളി ചേർത്ത് 6-ാമനോട് ചേർത്താൽ യോഹന്നാനോടുകൂടെ ഓടിയ ഒരാളിന്റെ പേരാകും. 4. 2, 6. ഇവ അൽപാൽപ്പം വ്യത്യാസംവരുത്തി ഉപയോഗിച്ചാൽ ഒരു കൂട്ടം മാലാഖമാരുടെ പേരാകും. വി. കുർബാന ചൊല്ലുമ്പോൾ അൽപം വ്യത്യാസത്തിൽ അംശവസ്ത്രം ധരിക്കുന്ന ഞാൻ ഇന്നു സഭയിൽ സുപരിചിതനാണ്. എങ്കിൽ ഞാനാര്?

അജി. പി. സഖറിയ. മുക്കൂട്ടുതറ.

## കനകജൂബിലി ആഘോഷം

കൊല്ലം ഭദ്രാസന യുവജന പ്രസ്ഥാനം വാർഷിക സമ്മേളനവും കനകജൂബിലി ആഘോഷങ്ങളുടെ ഉദ്ഘാടനവും ആഗസ്റ്റ് 2-ാം തീയതി ശനിയാഴ്ച കായംകുളം കാദീശാപള്ളിയിൽ നടന്നു. രാവിലെ അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്ത്യാത്യോസ് മെത്രാപ്പോലീത്താ വി. കുർബാന അർപ്പിച്ചു തുടർന്ന് മാത്യൂസ് മാർ എപ്പിഫാനിയോസ് എപ്പിസ്ക്കോപ്പാ, ഗീവറുഗീസ് മാർ ഒസ്താത്യോസ് മെത്രാപ്പോലീത്താ, ഫാ. വി. എം. ജെയിംസ് എന്നിവർ ക്ലാസുകൾ എടുത്തു. ഉച്ചക്കുശേഷം നടന്ന പൊതു സമ്മേളനത്തിൽ കനകജൂബിലി ആഘോഷങ്ങളുടെ ഉദ്ഘാടനം മാർ ഒസ്താത്യോസ് തിരുമനസ്സുകൊണ്ട് നിർവഹിച്ചു. മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമേനി അദ്ധ്യക്ഷനായിരുന്നു. വാർഷികസമ്മേളനത്തിന് യുവജനപ്രസ്ഥാനം സെക്രട്ടറി ഡീക്കൻ ഒ. പി. വർഗീസ്, ജോൺ മാത്യു കലഞ്ഞൂർ, ഫാ. സി. ജോൺ പണിക്കർ, വർഗീസ് ജോർജ്, റോയി ഡി. ഫിലിപ്പ് തുടങ്ങിയവർ നേതൃത്വം നല്കി. തുടർന്ന് നടന്ന ഭദ്രാസന അസംബ്ലിയിൽ കേന്ദ്ര കമ്മററിയിലേക്ക് വർഗീസ് ജോർജും, ഭദ്രാസന കമ്മററിയിലേക്ക് റോയി ഡി. ഫിലിപ്പും തെരഞ്ഞെടുക്കപ്പെട്ടു. സമ്മേളനത്തിൽ 250 പ്രതിനിധികൾ സംബന്ധിച്ചു.

—o—



പ്രൊഫ. സി. ജെ. മണ്ണുമ്മൂട് പ്രസിദ്ധപ്പെടുത്തിയ മലങ്കര മംഗളമഞ്ജരിയുടെ പ്രഥമ കോപ്പി പ. കാതോലിക്കാബാവായ്ക്കു നൽകിക്കൊണ്ട് മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു പ്രകാശനം ചെയ്യുന്നു. ശ്രീ. മണ്ണുമ്മൂടാണ് സമീപം.





ആനുകാലികം — ജയൻ






Licence No. 475
11th APRIL 1946
Registered No. KL—KTM—38

# THE MALANKARA SABHA

Catholicate Office, Kottayam—686038

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



**Raju, Ammini, Jennifer,
Jaclyn & Jason,
Detroit, Michigon U. S. A.**

Printed and Published by Rev. Fr. T. G. Zacharia
at the Catholicate press, Kottayam—38
Chief Editor Very Rev. Ramban Dr. N. J. Thomas